# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

Vol. 06 No. 18 THE ONLINE OFFICIAL NEWS BULLETIN 2023 May 06


## SEASON OF RESURRECTION | ഉയിർപ്പുകാലം

| ܚܕ ܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 7 3rd Sunday after New Sunday ♪4 | 8 Comme. of St. John the Evengelist 258th Mem. of Mar Thoma V ✠ (Niranam Valiya Palli) ♪8 | 9 ♪4 | 10 ♪8 | 11 ♪4 | 12 ♪8 | 13 ♪4 |






കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ നേതൃത്വത്തിൽ തിരുവല്ല ബിലീവേഴ്സ് കൺവൻഷൻ സെന്ററിൽ നടന്ന സാമൂഹിക ഉദ്ഗ്രഥന – ന്യൂനപക്ഷ മുഖ്യധാരാവൽക്കരണ സമ്മേളനത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യ പ്രഭാഷണം നടത്തി. ബംഗാൾ ഗവർണർ സി. വി. ആനന്ദബോസ് സമ്മേളനം ഉദ്ഘാടനം ചെയ്തു.



പൗരസ്ത്യ ജോർജിയൻ തീർത്ഥാടനകേന്ദ്രമായ പുതുപ്പള്ളി പള്ളി ഏർപ്പെടുത്തിയ ഓഡർ ഓഫ് സെന്റ് ജോർജ് പുരസ്ക്കാരം ഉമ്മൻചാണ്ടിക്കു സമ്മാനിച്ചു. മകൻ ചാണ്ടി ഉമ്മൻ പുരസ്ക്കാരം ഏറ്റുവാങ്ങി.

## കക്കുകളിക്ക് പ്രദർശനാനുമതി കൊടുക്കരുത്: ഓർത്തഡോക്സ് സഭ

കോട്ടയം: ക്രൈസ്തവ സന്യാസസമുഹത്തിന്റെ സേവനങ്ങളെ അവഹേളിക്കാനും സമൂഹമധ്യത്തിൽ അവരെ ദുർമാർഗികളായി ചിത്രീകരിക്കാനും ലക്ഷ്യമിടുന്ന “കക്കുകളി‘ നാടകത്തിനു പ്രദർശനാനുമതി നിഷേധിക്കണമെന്നു മലങ്കര അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ ആവശ്യപ്പെട്ടു. നാടകം അതിജീവനത്തിന്റെ കഥയാണു പറയുന്നതെന്ന് അവകാശപ്പെടുന്നുണ്ടെങ്കിലും തെറ്റിദ്ധാരണയുടെ പുകമറയാണു സൃഷ്ടിക്കുന്നത്. കേരളത്തിലെ ക്രൈസ്തവ സമൂഹം കാലങ്ങളായി പുലർത്തുന്ന സംയമനം ബലഹീനതയായി കാണരുത്. നാടകം സമൂഹമാധ്യമങ്ങളിൽ നിന്നു നീക്കം ചെയ്യണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു.



ഒന്നാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് പൗലോസ് പ്രഥമൻ ബാവായുടെ 110–ാം ഓർമ്മപ്പെരുന്നാളിന് പാമ്പാക്കുട സെന്റ് തോമസ് ഓർത്തഡോക്സ് ചെറിയ പള്ളിയിൽ പ. മാത്യുസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമികത്വം വഹിച്ചു. യൂഹാനോൻ മാർ പോളിക്കർപോസ്, ഗീവർഗീസ് മാർ പക്കോമിയോസ്, സഖറിയാ മാർ സേവേറിയോസ് എന്നിവർ സഹകാർമികത്വം വഹിച്ചു.




പാത്താമുട്ടം സ്തേഫാനോസ് മാർ തേവോദോസിയോസ് മെമ്മോറിയൽ മിഷൻ സെന്ററിന്റെ നടന്ന സൗജന്യ ഇംഗ്ലീഷ് കമ്മ്യൂണിക്കേഷൻ & കരിയർ ഗൈഡൻസ് ക്ലാസ്സ് സമാപന സമ്മേളനത്തിന്റെ ഉദ്ഘാടനം മിഷൻ സെന്റർ പ്രസിഡന്റ് അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.



പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവായുടെ ഓഫീസ് ഡെപ്യൂട്ടി സെക്രട്ടറിയായി ഫാ. സജി യോഹന്നാൻ നിയമിതനായി. ഡൽഹി ഭദ്രാസന സെക്രട്ടറി ആയി സേവനമനുഷ്ഠിച്ചിരുന്നു. തുമ്പമൺ ഭദ്രാസനത്തിലെ കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് മഹാ ഇടവകാംഗമാണ്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

സഭാപിതാക്കന്മാർ

# വി. ഗീവറുഗീസ് സഹദാ: ക്രിസ്തുയേശുവിന്റെ നല്ല ഭടൻ



## പ. മാർത്തോമ്മാ മാത്യൂസ് തൃതീയൻ ബാവാ

"ക്രിസ്തുയേശുവിന്റെ നല്ല ഭടനായി നീയും എന്നോടുകൂടെ കഷ്ടം സഹിക്ക" (2 തീമോ. 2:3) എന്ന് വി. പൗലോസ് അരുമശിഷ്യൻ തീമോത്തിയോസിനു നൽകുന്ന ആഹ്വാനം അക്ഷരാർത്ഥത്തിലും ആന്തരാർത്ഥത്തിലും ജീവിതശൈലിയാക്കി തീർത്ത മഹാപരിശുദ്ധനായിരുന്നു വിശുദ്ധ ഗീവറുഗീസ് സഹദാ. മൂന്നാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ കപ്പദോക്യയിലെ ഒരു ക്രിസ്തീയ പ്രഭുകുടുംബത്തിൽ അദ്ദേഹം ജനിച്ചു. റോമാ പട്ടാളത്തിൽ ചേർന്ന് സമർത്ഥനായ ഒരു പടയാളിയായി. ഡയോക്ലീഷ്യൻ ചക്രവർത്തിയുടെ ഭരണകാലത്ത് ഉണ്ടായ ക്രിസ്തീയ പീഢനത്തിൽ പലസ്തീനിൽ ഡിയോസ്പോലീസ് എന്ന് അപരനാമമുള്ള ലിഡ്ഡാ (ഇന്നത്തെ ടെൽ അവീവിനു തെക്കുകിഴക്കു കിടക്കുന്ന ലോദ്) എന്ന സ്ഥലത്തുവെച്ച് എ. ഡി. 303 -ൽ രക്തസാക്ഷിമരണം പ്രാപിച്ചു.




**വി. ഗീവറുഗീസിന്റെ പ്രവൃത്തികൾ**

നാലാം നൂറ്റാണ്ടിൽ രചിക്കപ്പെട്ട *'വി. ഗീവറുഗീസിന്റെ പ്രവൃത്തികൾ'* (The Acts of St. George) എന്ന പുസ്തകമാണ് വി. ഗീവറുഗീസ് സഹദായുടെ ചരിത്രത്തെക്കുറിച്ചുള്ള പ്രധാന ആധാരം. ഇത് ഗ്രീക്ക്, ലത്തീൻ, സുറിയാനി, കോപ്റ്റിക്, അർമ്മേനിയൻ, എത്യോപ്യൻ തുടങ്ങിയ ഭാഷകളിൽ ഇന്നു നിലവിലുണ്ട്. ജർമ്മൻ, ഫ്രഞ്ച് ഇംഗ്ലീഷ് ഭാഷകളിൽ ഈ പുസ്തകത്തെക്കുറിച്ചുള്ള പഠനങ്ങളും പരിഭാഷകളും ലഭ്യമാണ്. ജനീവയിലെ ആർച്ചുബിഷപ്പായിരുന്ന (1280) ജേക്കബ് ഡി. വൊറാജിൻ അദ്ദേഹത്തിന്റെ 'ലൊംബാർഡിയൻ ചരിത്ര പുസ്തകത്തിൽ (Historia Lombardica)' 'സുവർണ്ണ ഐതിഹ്യം' (Golden Legend) എന്ന പേരിൽ ഗീവറുഗീസ് സഹദായുടെ പ്രവൃത്തികൾ പൂർണ്ണരൂപത്തിൽ ഇദംപ്രഥമമായി പ്രസിദ്ധം ചെയ്ത് യൂറോപ്യൻ ലോകത്തിൽ പരിചയപ്പെടുത്തി. ഇതിലെ പല കഥകളും അസംഭവ്യമായി കണക്കാക്കിയതിനാൽ കാൽവിൻ, പെഗ്ഗെ എന്നീ നവീകരണ നേതാക്കൾക്ക് വി. ഗീവറുഗീസ് സഹദായുടെ ചരിത്രപുസ്തകം അംഗീകരിക്കുവാൻ കഴിഞ്ഞില്ല. നാലാം നൂറ്റാണ്ടിലെ ഗ്രന്ഥം പതിനെട്ടാം നൂറ്റാണ്ടിന്റെ ശാസ്ത്രീയാപഗ്രഥനത്തിൽ വിലയിരുത്തിയതുകൊണ്ടാകാം ഇങ്ങനെ സംഭവിച്ചത്. എന്നാൽ പാശ്ചാത്യ - പൗരസ്ത്യസഭകൾ ഒരുപോലെ വി. ഗീവറുഗീസ് സഹദായുടെ പാരമ്പര്യം നാലാം നൂറ്റാണ്ടു മുതലേ നിലനിർത്തിയിരുന്നു.

**വി. ഗീവർഗീസ് സഹദായും അഗ്നിസർപ്പവും**

'വി. ഗീവർഗീസിന്റെ പ്രവൃത്തികളി'ൽ അദ്ദേഹത്തിന്റെ പ്രധാന അത്ഭുത പ്രവർത്തനമായി ഇത് വിശദീകരിക്കുന്നു. ലിബിയ (Lybia) പ്രദേശത്ത് സിലേനെ (Sylene) പട്ടണത്തിൽ ഒരു ദിവസം ഗീവറുഗീസ് (സഹദാ) പട്ടാളമേധാവി, കുതിരപ്പുറത്ത് യാത്ര ചെയ്ത് എത്തി. അവിടെ സമീപമുള്ള ഒരു ചതുപ്പുനിലത്തിൽ പട്ടണത്തെ മുഴുവൻ വിഷവായു ഉച്ഛ്വസിച്ച് മലിനമാക്കിക്കൊണ്ടിരുന്ന ഒരു മഹാസർപ്പം കിടന്നിരുന്നു. ചില പരിഭാഷകളിൽ അഗ്നി തുപ്പുന്ന സർപ്പമെന്നും മറ്റു ചിലതിൽ പറക്കുന്ന സർപ്പം, മഹാവിഷ സർപ്പം, തീച്ചിറകുള്ള സർപ്പം എന്നിങ്ങനെയും രേഖപ്പെടുത്തിയിട്ടുണ്ട്.

പട്ടണവാസികൾ ഒരുമിച്ച് കൂടി ഇതിനെ കൊല്ലുവാൻ പല പ്രാവശ്യം ശ്രമിച്ചിരുന്നുവെങ്കിലും അതിന്റെ ഉച്ഛ്വാസവായു അതികഠിന വിഷം ആയിരുന്നതിനാൽ അവർ ഓരോ സമയത്തും പിന്നോക്കം പായുകയാണു ചെയ്തത്. ആയതിനാൽ ഈ സർപ്പം പട്ടണത്തിലേക്കു കയറി വരാതിരിക്കുവാൻ അത് കിടന്നിരുന്ന സ്ഥലത്ത് രണ്ട് ആടുകളെ വീതം ഓരോ ദിവസവും എറിഞ്ഞുകൊടുത്തിരുന്നു. ആടുകൾ തീർന്നപ്പോൾ മനുഷ്യനെ ഇരകളായി എറിഞ്ഞുകൊടുക്കുവാൻ അവർ തീരുമാനിച്ചു. ഏതു കുടുംബത്തിൽ നിന്ന് മനുഷ്യനെ എറിഞ്ഞുകൊടുക്കണമെന്നുള്ളത് അവർ ചീട്ടിട്ടു തീരുമാനിച്ചിരുന്നു.

വി. ഗീവറുഗീസ് സഹദാ അതുവഴി വന്ന ദിവസം പട്ടണമേധാവി (രാജാവ്)യുടെ ഏക മകളെ പാമ്പിന് എറിഞ്ഞുകൊടുക്കുവാൻ ചീട്ടു വീണിരുന്നു. അവൾക്കു പകരം എറിഞ്ഞുകൊടുക്കപ്പെടുവാൻ ആരും മുമ്പോട്ടുവന്നില്ല. രാജാവ് ദുഃഖത്തിലാണ്ടു. അയാളുടെ അവിവാഹിതയായ മകൾ മണവാളനെ എതിരേൽക്കുവാൻ അണിയുന്ന വിവാഹ വസ്ത്രങ്ങൾ ധരിച്ച് ആഭരണ ഭൂഷിതയായി മരണത്തെ സ്വീകരിപ്പാൻ അഗ്നിസർപ്പത്തിന്റെ മുന്നിലേക്ക് അടുക്കുകയായിരുന്നു. ശോകമൂകമായ ഈ രംഗത്തിന്റെ തീവ്രത മനസ്സിലാക്കി യേശുക്രിസ്തുവിനോടു പ്രാർത്ഥിച്ചുകൊണ്ട് ഗീവറുഗീസ് സഹദാ കുതിരപ്പുറത്തിരുന്നുകൊണ്ടു തന്നെ സർപ്പത്തോടടുത്ത് അതിനെ തന്റെ കയ്യിലുണ്ടായിരുന്ന കുന്തം കൊണ്ട് നിലത്തോടു ചേർത്തുകുത്തി. തുടർന്ന് അദ്ദേഹം യുവതിയുടെ അരക്കെട്ടു വാങ്ങി സർപ്പത്തിന്റെ കഴുത്തിൽ കുടുക്കിട്ടുകെട്ടി അവളുടെ കയ്യിൽ ഏല്പിച്ചു. അവൾ നിഷ്പ്രയാസം സർപ്പത്തെ വലിച്ചുകൊണ്ട് പട്ടണമധ്യത്തിലെത്തി. മാരക സർപ്പത്തെ കണ്ട് ജനങ്ങൾ ഓടി ഒളിക്കുവാൻ ശ്രമിച്ചു. "ഭയ

പ്പെടേണ്ട; നിങ്ങൾ യേശുക്രിസ്തുവിൽ വിശ്വസിച്ച് സ്നാനമേൽക്കുവാൻ തയ്യാറാണെങ്കിൽ ഞാൻ ഈ പാമ്പിനെ കൊന്നുകളയാം" എന്ന് വി. ഗീവറുഗീസ് സഹദാ അവരോടു പറഞ്ഞു. രാജാവും ജനങ്ങളും സസന്തോഷം അത് സ്വീകരിച്ചു. ഗീവറുഗീസ് സഹദാ സർപ്പത്തെകൊന്നു. അതിന്റെ ശവശരീരം അകലെക്കൊണ്ടു പോയിക്കളയുവാൻ നാലു കാളവണ്ടികൾ വേണ്ടിവന്നു.

സ്ത്രീകളെയും കുട്ടികളെയും കൂടാതെ പതിനയ്യായിരം പുരുഷന്മാർ അന്ന് യേശുക്രിസ്തുവിൽ വിശ്വസിച്ച് സ്നാനമേറ്റു. രാജാവ് വളരെയധികം പണം ഗീവറുഗീസ് സഹദായിക്കു സമ്മാനിച്ചു. അതു മുഴുവൻ പാവപ്പെട്ടവർക്കു കൊടുക്കുവാൻ അദ്ദേഹം രാജാവിനെ തിരിച്ചേൽപ്പിച്ചു. കൂടാതെ സഹദാ യാത്രയാകുന്നതിനുമുമ്പ് രാജാവിനു നാലു നിർദ്ദേശങ്ങൾ നൽകി. 1) രാജാവ് ക്രിസ്തീയ ദേവാലയങ്ങൾ പരിരക്ഷിക്കണം. 2) പുരോഹിതന്മാരെ ബഹുമാനിക്കണം. 3) രാജാവ് എല്ലാ ആരാധനാദിവസങ്ങളിലും ദേവാലയത്തിൽ സന്നിഹിതനാകണം. 4) ദരിദ്രന്മാരോട് കരുണ കാണിക്കണം.

**ഗീവറുഗീസ് സഹദായുടെ രക്തസാക്ഷിമരണം**

ഡയോക്ലേഷ്യൻ, മാക്സിമസ് എന്നീ ചക്രവർത്തിമാരുടെ കാലത്ത് റോമാ സാമ്രാജ്യത്തിൽ ക്രിസ്ത്യാനികൾ വളരെ പീഡിപ്പിക്കപ്പെട്ടു. പലരും വിശ്വാസം ഉപേക്ഷിച്ചു. ക്രിസ്ത്യാനികൾക്കെതിരായി റോമാ ചക്രവർത്തി പുറപ്പെടുവിച്ച വിളംബരം പൊതുജനമദ്ധ്യത്തിൽ പരസ്യമായി കീറിക്കളഞ്ഞു കൊണ്ട് പുറജാതി ദേവന്മാരെ നിഷേധിച്ചുകൊണ്ടും യേശുക്രിസ്തുവിലുള്ള വിശ്വാസം ഉറക്കെ പ്രഖ്യാപിച്ച ഗീവറുഗീസ് സഹദായെ പുറജാതി ക്ഷേത്രങ്ങളുടെ ഭരണത്തലവനായ ദേദ്യാനോസ് (Datianus) അറസ്റ്റു ചെയ്തു. മുന്നോട്ടു നീങ്ങുവാൻ മടിച്ച സഹദായെ കയറിൽ കെട്ടിത്തൂക്കി അടിച്ചു. തുടർന്ന് അദ്ദേഹത്തെ ചുട്ടുപഴുപ്പിച്ച ഇരുമ്പു ശരീരത്തിൽ ചേർത്തുവച്ചു പീഡിപ്പിച്ചു. പക്ഷേ യേശുക്രിസ്തുവിന്റെ ശക്തിയാൽ അദ്ദേഹം ആരോഗ്യവാനായിത്തന്നെ ഇരുന്നു. മാരകമായ വിഷം അദ്ദേഹത്തിനു കൊടുത്തു. യാതൊരു ദോഷവും സഹദായ്ക്കു സംഭവിക്കാതിരുന്നതു കണ്ടപ്പോൾ വിഷം കൊണ്ടുവന്നയാൾ മാനസ്സാന്തരപ്പെട്ടു ക്രിസ്ത്യാനിയായി രക്തസാക്ഷിമരണം പ്രാപിച്ചു. കൂടുതൽ കടുത്ത പരീക്ഷകളിലേക്കു സഹദാ നയിക്കപ്പെട്ടു.

രണ്ടു രഥങ്ങളുടെ ചക്രങ്ങളിൽ സഹദായുടെ ഓരോ കാലുകൾ ബന്ധിച്ചശേഷം കുതിരകളെ കെട്ടിയ രഥങ്ങൾ വിപരീത ദിശകളിലേക്ക് ഓടിച്ചെങ്കിലും രഥങ്ങൾ അനങ്ങാതെ നിന്നു. അരിശം കൊണ്ട ദേദ്യാനോസ് സഹദായെ തിളപ്പിച്ച ഈയ ദ്രാവകത്തിൽ ഇട്ടു; അതുകൊണ്ടും സഹദായ്ക്ക് യാതൊരു ദോഷവും സംഭവിച്ചില്ല. പീഡന രീതികളൊന്നും ഫലപ്പെടുന്നില്ലെന്നു കണ്ട ഭരണാധിപൻ സഹദായെ പുറജാതി ക്ഷേത്രത്തിനു മുമ്പിൽ കൊണ്ടുനിർത്തി ആ ദേവന്മാരോടു പ്രാർത്ഥിക്കുവാനും ബലി അർപ്പിക്കുവാനും ആവശ്യപ്പെട്ടു. ഗീവറുഗീസ് സഹദായുടെ പരാജയം കണ്ടു സന്തോഷിക്കുവാൻ നഗരനിവാസികളെല്ലാം കൂടി. സഹദാ യേശുക്രിസ്തുവിനോട് ഉച്ചത്തിൽ പ്രാർത്ഥിച്ചു.

ആകാശത്തുനിന്നു തീയിറങ്ങി; ക്ഷേത്രത്തിന്റെ കെട്ടിടങ്ങളും വിഗ്രഹങ്ങളും പുരോഹിതന്മാരും വെന്തുനശിച്ചു. ഭൂമി പിളർന്ന് അവരെ വിഴുങ്ങി കളഞ്ഞു. ഇതുകണ്ട് ദേദ്യാനോസിന്റെ ഭാര്യ അലക്സന്ദ്ര ക്രിസ്തുവിൽ വിശ്വസിച്ചു. കോപം പൂണ്ട ദേദ്യാനോസ് സഹദായെ വാളുകൊണ്ടു വെട്ടിക്കൊല്ലിച്ചു. സഹദായെ പീഡിപ്പിച്ചു വിശ്വാസം ഉപേക്ഷിപ്പിച്ച് ക്രിസ്തീയ സഭയിലേക്കുള്ള ജനങ്ങളുടെ ഒഴുക്കു തടയാൻ ശ്രമിച്ച ദേദ്യാനോസ് സഹദായെ ശിരഛേദം ചെയ്യിപ്പിച്ചു. എന്നാൽ ക്രിസ്തീയ സഭയിലേയ്ക്ക് ധാരാളം പേർ ചേർന്നു. കൊലസ്ഥലത്തുനിന്നും തിരിച്ചുപോകാൻ ഒരുങ്ങിയ ദേദ്യാനോസും പീഡനസ്ഥലത്തുവച്ചു തന്നെ തീയ്ക്കിരയായി.

**ഗീവറുഗീസ് സഹദായുടെ ഓർമ്മ**

പാശ്ചാത്യ - പൗരസ്ത്യ സഭകൾ നാലാം നൂറ്റാണ്ടു മുതൽ തന്നെ ഗീവറുഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ ഏപ്രിൽ 23 -ാം തീയതി ആഘോഷിക്കുന്നു. തെക്കൻ സിറിയയിൽ എദ്റാ എന്ന ഒരു സ്ഥലത്തെ പള്ളിയുടെ ഭിത്തിയിൽ ഗീവറുഗീസ് സഹദായുടെ നാമം എ. ഡി. 346 മുതൽ മുദ്രണം ചെയ്തത് കണ്ടിരുന്നുവെന്ന് Burchhart, Porter, Hogg എന്നീ ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. എ. ഡി. 494 -ൽ കൂടിയ റോമൻ സഭാ കൗൺസിലിൽ ഗീവറുഗീസ് സഹദായുടെ പ്രവൃത്തികൾ അധിക്ഷേപിച്ച വേദവിപരീതികളെ ശപിച്ചുകൊണ്ടും ഗീവറുഗീസ് സഹദാ സഭയുടെ യഥാർത്ഥ രക്തസാക്ഷിയാണെന്ന് പ്രഖ്യാപിച്ചു പ്രമാണങ്ങളുണ്ടാക്കി.

**പ്രാർത്ഥന, വിശ്വാസതീക്ഷ്ണത, സഹിഷ്ണുത ഇവ ക്രിസ്തീയ ജീവിതത്തിന്റെ അന്തസത്തയും അടിസ്ഥാന ഘടകങ്ങളുമാണ്. ഇവ നമ്മിൽ രൂഢമൂലമാവുമ്പോൾ സഹോദര സ്നേഹത്തിലധിഷ്ഠിതമായ സാമൂഹ്യ പ്രതിബദ്ധത ഉൾക്കൊള്ളുവാൻ കഴിയുമെന്ന് സഹദാ നമ്മെ പഠിപ്പിക്കുന്നു. സ്വാർത്ഥതയുടെ നാരായവേരറുത്ത് സഹാനുഭൂതിയോടെ പങ്കിടലിന്റെ ജീവിതശൈലി കൈവരിക്കുന്നവനെ സർവ്വതലമുറകളും വിശുദ്ധനെന്നു വാഴ്ത്തും.**

ഗീവറുഗീസ് സഹദായുടെ ഓർമ്മപ്പെരുനാൾ വളരെ പുരാതനമെന്നു മാത്രമല്ല സഭയിലുടനീളം വളരെ വേഗത്തിൽ പ്രചരിക്കുകയും ചെയ്തു. പലസ്തീൻ നാട്ടിന്റെ ഏകദേശം മദ്ധ്യഭാഗത്ത് ശമര്യക്കും യഹൂദയ്ക്കും ഇടയ്ക്ക് എമ്മാവൂസിന് വടക്കു പടിഞ്ഞാറായി കിടക്കുന്ന (Lybia or Diospolis) ലിദാ എന്ന സ്ഥലത്ത് വി. ഗീവറുഗീസ് സഹദായുടെ തിരുശേഷിപ്പുകൾ സ്ഥിതിചെയ്യുന്നുവെന്നും ആരാധന നടത്തപ്പെടുന്നുവെന്നും ആറാം നൂറ്റാണ്ടിൽ തീർത്ഥാടകരായിരുന്ന തെയോഡോഷിയോസ്, ആർകുൽഫ് എന്നിവർ രേഖപ്പെടുത്തിയിട്ടുണ്ട്. ഫ്രഞ്ചു കുരിശുയുദ്ധക്കാർക്ക് എ. ഡി. 1089 ജൂൺ 28 -ാം തീയതി അന്ത്യോക്യയിൽ വച്ച് വി. ഗീവറുഗീസ് സഹദാ പ്രത്യക്ഷപ്പെട്ടതായി മാർമെസ്മറിയിലെ വില്യം (william of malmeslury) അദ്ദേഹത്തിന്റെ ചരിത്രപുസ്തകത്തിൽ രേഖപ്പെടുത്തി. കുരിശു യുദ്ധത്തിൽ നിന്നും തിരിച്ചുവന്ന റിച്ചാർഡ് ഒന്നാമൻ രാജാവ് വി. ഗീവറുഗീസ് സഹദായുടെ മദ്ധ്യസ്ഥതയിലുള്ള വിശ്വാസം ഇംഗ്ലണ്ടിൽ പ്രചരിപ്പിച്ചു. അതോടെ വി. ഗീവറുഗീസ് സഹദായെ ഇംഗ്ലീഷുകാർ (warrior saint) പടയാളിയായ പരിശുദ്ധൻ എന്ന് വിശേഷിപ്പിക്കുവാൻ തുടങ്ങി.

ഓക്സ് ഫോർഡിൽ എ. ഡി. 1222 -ൽ കൂടിയ ദേശീയ സുന്നഹദോസ് ഏപ്രിൽ 23 -ാം തീയതി വി. ഗീവറുഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ ഇംഗ്ലണ്ടിൽ പൊതുഅവധി ദിവസമായി പ്രഖ്യാപിച്ചു. എ. ഡി. 1349 -ൽ ഇംഗ്ലീഷുകാർ നടത്തിയ കലെയ്സ് (Calais) യുദ്ധത്തിനു ശേഷം വി. ഗീവറുഗീസ് സഹദായെ രാഷ്ട്രത്തിന്റെ പരിശുദ്ധനായി (National Saint) അവർ പ്രഖ്യാപിച്ചു. കാന്റർബറി ആർച്ചുബിഷപ്പ് ചിഷേലെ (Cichele) എ. ഡി. 1415 -ൽ വി. ഗീവറുഗീസ് സഹദായുടെ പെരുന്നാൾ ഒരു വർഷത്തിലെ പ്രധാന പെരുന്നാളായി നിശ്ചയിച്ചു വിളംബരം ചെയ്തു. ഇതിനിടെ എ. ഡി. 1350 -ൽ എഡ്വേർഡ് മൂന്നാമൻ രാജാവ് വി. ഗീവറുഗീസ് സഹദായുടെ പേരിൽ ഓർഡർ ഓഫ് ഗാർട്ടർ എന്ന ഒരു ബഹുമതി പ്രഖ്യാപിച്ചു. പതിനേഴും പതിനെട്ടും നൂറ്റാണ്ടുകളിൽ സഹദായുടെ ഓർമ്മപെരുന്നാൾ ഇംഗ്ലണ്ടിലെ റോമൻ കത്തോലിക്കാ സഭാംഗങ്ങൾ 'കടമുള്ള തിരുനാളായി' ആചരിച്ചു. അതിന്റെ ഫലമായി റോമിലെ ബനഡിക്ട് പതിന്നാലാമൻ പാപ്പാ ഗീവറുഗീസ് സഹദായെ ഇംഗ്ലണ്ടിന്റെ സംരക്ഷകനായി (Protector of the Kingdom) അംഗീകരിച്ചു.

പൗരസ്ത്യ സഭകളിൽ റഷ്യയിലെ ജോർജിയൻ ഓർത്തഡോക്സ് സഭ അദ്ദേഹത്തെ അവരുടെ 'കാവൽപിതാവായി' ആദരിക്കുകയും സഭയുടെ എല്ലാ പള്ളികളിലും ഏറ്റവും വലിയ പെരുന്നാളായി വി. ഗീവറുഗീസ് സഹദായുടെ ഓർമ്മപ്പെരുനാൾ ആചരിക്കുകയും ചെയ്യുന്നു.

**ഉപസംഹാരം**

വി. ഗീവറുഗീസ് സഹദായുടെ സാക്ഷ്യജീവിതം ചരിത്രാതീതമായ പ്രതീകമായി ഉൾക്കൊള്ളണം. പ്രാർത്ഥന, വിശ്വാസതീക്ഷ്ണത, സഹിഷ്ണുത ഇവ ക്രിസ്തീയ ജീവിതത്തിന്റെ അന്തസത്തയും അടിസ്ഥാന ഘടകങ്ങളുമാണ്. ഇവ നമ്മിൽ രൂഢമൂലമാവുമ്പോൾ സഹോദര സ്നേഹത്തിലധിഷ്ഠിതമായ സാമൂഹ്യ പ്രതിബദ്ധത ഉൾക്കൊള്ളുവാൻ കഴിയുമെന്ന് സഹദാ നമ്മെ പഠിപ്പിക്കുന്നു. സ്വാർത്ഥതയുടെ നാരായവേരറുത്ത് സഹാനുഭൂതിയോടെ പങ്കിടലിന്റെ ജീവിതശൈലി കൈവരിക്കുന്നവനെ സർവ്വതലമുറകളും വിശുദ്ധനെന്നു വാഴ്ത്തും. ആ വിശുദ്ധിയുടെ സോപാനങ്ങളിലെത്തുവാൻ സഹദായുടെ മദ്ധ്യസ്ഥത നമുക്കുണ്ടാകട്ടെ.






# ചക്ഷുശ്രവണ ഗളസ്ഥമാം ദർദ്ദുരം

യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ

*"ചക്ഷു ശ്രവണ ഗളസ്ഥമാം ദർദ്ദുരം
ഭക്ഷണത്തിന്നപേക്ഷിക്കുന്നപോലെ
കാലാഹിനാ പരിഗ്രസ്തമാം ലോകവു
മാലോല ചേതസാ ഭോഗങ്ങൾ തേടുന്നു"*

ആധ്യാത്മിക രാമായണത്തിലെ വരികളാണ്. ചക്ഷുശ്രവണ എന്ന് പറഞ്ഞാൽ പാമ്പ് ശരീരം കൊണ്ട് കേൾക്കുന്നത് എന്നർത്ഥം. ഗളസ്ഥമാം എന്ന് പറഞ്ഞാൽ തൊണ്ടയിൽ. ദർദ്ദുരം തവള. പാമ്പിന് ചെവിയില്ല എന്ന് നമുക്കറിയാം അതു കൊണ്ടുതന്നെ അതിന്റെ കുറവ് പരിഹരിക്കുന്നതിന് ദൈവം നൽകിയിരിക്കുന്ന വരദാനമാണ് ശരീരം കൊണ്ട് കേൾക്കുക. ഉല്പത്തിയിൽ രേഖപ്പെടുത്തിയിരിക്കുന്നു, പാമ്പിനോട് ദൈവം പറയുന്നത്: നീ ഉദരം കൊണ്ട് ഗമിക്കും. ഒരു രീതിയിൽ പറഞ്ഞാൽ പാമ്പായി വന്ന പിശാചാണല്ലോ ആദ്യ മനുഷ്യനെ വീഴിച്ചത്. അതുകൊണ്ടുതന്നെയാണ് ദൈവം അവനോട് പറഞ്ഞത് നീ പൊടി ആഹാരമാക്കും, ഉദരം കൊണ്ട് ഗമിക്കും, അത് ശിക്ഷയാണ്. ചതിക്കുകയും വഞ്ചിക്കുകയും ചെയ്യുന്ന യൂദാസുകൾക്കുള്ള ശിക്ഷയും ഇതിലുണ്ട്. 'ചെന്നായ്ക്കളുടെ നടുവിൽ ആടിനെപ്പോലെ ഞാൻ നിങ്ങളെ അയക്കുന്നു. ആകയാൽ പാമ്പിനെപ്പോലെ ബുദ്ധിയുള്ളവരും പ്രാവിനെപ്പോലെ കളങ്കമില്ലാത്തവരും ആയിരിപ്പിൻ' (വി.മത്തായി-10 :16). ഇവിടെ പാമ്പിന്റെ ജാഗ്രതയും ബുദ്ധിയും പറഞ്ഞിരിക്കുന്നത്. കേൾവി ഇല്ലാത്തതുകൊണ്ട് ശരീരം മുഴുവൻ കേൾക്കുന്നതിന് സർവ്വസജ്ജമായിരിക്കും. അല്ലാതെ പാമ്പിന്റെ വക്രതയും സൂത്രവും കുരുട്ടു ബുദ്ധിയുമല്ല.

ആദ്യത്തെ യൂദാസ് കർത്താവ് വിധിക്കപ്പെട്ടു എന്ന് കണ്ടപ്പോൾ കിട്ടിയ നാണയം വലിച്ചെറിഞ്ഞവനാണ്. തൂങ്ങി ചാവുകയും ചെയ്തു. ഇന്നത്തെ യൂദാസുകൾ അതിൽ നിന്ന് എത്രയോ പുരോഗമിച്ചവരാണ്. അവർ ഗുരുവിനെ ഒറ്റിക്കൊടുക്കുക മാത്രമല്ല മരണ ശിക്ഷ ഉറപ്പാക്കിയ ശേഷമേ പിന്മാറൂ. നമുക്കൊരു പഴഞ്ചൊല്ലില്ലേ, ആങ്ങള ചത്താലും നാത്തൂന്റെ ദുഃഖം കാണണം. താനായിരിക്കുന്ന കുടുംബത്തിന്റെയോ സമൂഹത്തിന്റെയോ നിലനിൽപ്പോ രക്ഷയോ അവർക്ക് പ്രശ്നമില്ല. ക്രിസ്തീയ സഭയെ നശിപ്പിക്കാൻ ഒരുങ്ങുന്ന വിവിധ തീവ്രവാദി സംഘടനകളെ അവർ കണ്ടറിയുന്നില്ല, കൊണ്ടറിയുന്നില്ല. എരുമയെ ചാരി പോത്തിനെ വെട്ടുക എന്നൊരു പഴഞ്ചൊല്ലുണ്ട്. തീവ്രവാദികളുടെ ചൂണ്ടയിൽ കൊരുത്ത ഇവർ തങ്ങളുടെ താൽക്കാലിക ലാഭത്തിന് ഏന്ത് ദ്രോഹവും ചെയ്യും. ഇരിക്കുന്ന കൊമ്പ് മുറിക്കുകന്ത എന്നൊരു പഴഞ്ചൊല്ലുണ്ടല്ലോ ആ പ്രവർത്തിയാണ് തങ്ങൾ ചെയ്യുന്നതെന്ന് ഒരു ചിന്തയില്ല. അത് അവരുടെ സർവ്വനാശമാണെന്ന് മനസ്സിലാക്കുന്നില്ല. ശ്ലോകത്തിൽ പറഞ്ഞിരിക്കുന്ന പോലെ പാമ്പിന്റെ തൊണ്ടയിൽ ഇരിക്കുമ്പോഴും തവള നാക്ക് നീട്ടുന്നത് തന്റെ താൽക്കാലിക സുഖങ്ങൾക്ക് വേണ്ടിയാണ്. താൻ ആയിരിക്കുന്ന സമൂഹത്തെയും കുടുംബത്തെയും നശിപ്പിക്കുന്നവർ ചെയ്യുന്നതും ഇതുതന്നെ.

ഗീവർഗീസ് സഹദായുടെ ഓർമ്മ സമാഗതമായി. പരിശുദ്ധ ഗീവർഗീസ് സഹദാ ഒരു വ്യാളിയിൽ നിന്നാണ് ഒരു ദേശത്തെ രക്ഷിക്കുന്നത്. ദൈവനാമത്തിൽ ഉയർന്ന പട്ടാളക്കാരൻ ആയിരുന്നു. എല്ലാ സുഖസൗകര്യങ്ങളും ഉണ്ടായിരുന്നു. രാജാവിന് പ്രിയപ്പെട്ടവനായി രുന്നു. രാജാവ് തനിക്ക് പകരം പ്രതിനിധിയായി വിവിധ രാജ്യങ്ങളിൽ അയച്ചവനാണ്. പക്ഷേ പരിശുദ്ധ ഗീവർഗീസിന്റെ ലക്ഷ്യവും ബോധവും ബോധ്യവും സമൂഹത്തിലെ വ്യാളികളെ തളക്കലും തകർക്കലും ദൈവനാമമഹത്വവുമായിരുന്നു. ഗീവർഗീസ് സഹദായുടെ ഓർമ്മയിൽ സംബന്ധിക്കുന്ന നാം ഓരോരുത്തരും ആ പിതാവിന്റെ നാമത്തിൽ മധ്യസ്ഥതയിൽ അഭയം പ്രാപിച്ചാൽ മാത്രം പോരാ. ആ പുണ്യ ജീവിതത്തെ അനുകരിക്കണം. ആ പിതാവിനെ പോലെ ദൈവത്തിന് ഇഷ്ടമുള്ളവരായി ജീവിക്കണം. ഇന്നത്തെ വ്യാളികളാണ് രഹസ്യമായി സഭയെ നശിപ്പിക്കാൻ ഇറങ്ങുന്ന തീവ്രവാദ സംഘടനകൾ. അവരെക്കുറിച്ച് ജാഗരൂകരാകേണ്ടിയിരിക്കുന്നു. അവർ കെട്ടഴിച്ചു വിടുന്ന വിഷസർപ്പമാണ്, ലഹരി. അതിന്റെ വിപണനം വഴി നമ്മുടെ കുഞ്ഞുങ്ങളെ വലവീശി പിടിക്കുവാൻ അവർ ശ്രമിക്കുന്നു. നവമാധ്യമവും പലർക്കും ഒരു ഹരവും ലഹരിയും ആയിരിക്കുന്നു. അതുവഴി വിവിധ ഗെയിമുകളും സാത്താൻ സേവയിലും അകപ്പെടുന്നു. കാമാതുരകളായ ഇസബേയിലിന്റെ പിന്തുടർച്ചക്കാർ ഉറഞ്ഞു തുള്ളുകയും ചെയ്യുന്നു. ഈ വിധ വ്യാളികളെ നാം പ്രതിരോധിക്കേണ്ടിയിരിക്കുന്നു. സ്വാർത്ഥ ലാഭത്തിനും മോഹത്തിനും ആദായത്തിനും ഓടി നടക്കുന്ന നവ യൂദാസുകൾ ഭീകര സംഘടനകളുടെ പ്രവർത്തി തിരിച്ചറിയുന്നില്ല. അവർ പാമ്പിന്റെ വായിൽ ഇരയാവാൻ നിന്നു കൊടുക്കുന്ന തവളയെപ്പോലെ ആണെന്നറിയുന്നില്ല. ദൈവം അങ്ങനെയുള്ളവർക്ക് സൽബുദ്ധി കൊടുക്കട്ടെ എന്ന് പ്രാർത്ഥിക്കാം. നമുക്ക് കർമ്മനിരതരായി വ്യാളികളെ നശിപ്പിക്കുകയും പമ്പ കടത്തുകയും ചെയ്യാം. ദൈവം ഏവരെയും അനുഗ്രഹിക്കട്ടെ

# മുൻ കേരള ചീഫ് സെക്രട്ടറിയുടെ പ്രസ്താവന പദവി ദുരുപയോഗം ചെയ്തതിനു തെളിവ്: ഓർത്തഡോക്സ് സഭ

കോട്ടയം: കേരളത്തിന്റെ ചീഫ് സെക്രട്ടറി പദവി യാക്കോബായ വിഭാഗത്തിന് വേണ്ടി പക്ഷപാതപരമായി ദുരുപയോഗം ചെയ്തതിന്റ വ്യക്തമായ തെളിവാണ് ടോം ജോസിന്റ പ്രസ്താവനയെന്ന് മലങ്കര ഓർത്തഡോക്സ് സഭാ മാധ്യമ വിഭാഗം അധ്യക്ഷൻ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത പ്രസ്താവിച്ചു. സെമിത്തേരി ബില്ലിന്റെ കാര്യത്തിൽ താൻ എഴുതിക്കൊടുത്തതിൽ നിന്നും വ്യത്യസ്തമായിട്ടാണ് സർക്കാർ തീരുമാനമെടുത്തതെന്ന് പറയുമ്പോൾ സർക്കാരിനെകൊണ്ട് തന്റെ ഉദ്ദേശം നടപ്പിലാക്കുക എന്ന ഗൂഢ ലക്ഷ്യമായിരുന്നു അദ്ദേഹത്തിന് ഉണ്ടായിരുന്നത് എന്ന് വളരെ വ്യക്തമാണ്. താൻ തയ്യാറാക്കിയ സെമിത്തേരി ബില്ലിൽ പിന്നീട് വെള്ളം ചേർത്തു എന്നു പറയുന്ന മുൻ ചീഫ് സെക്രട്ടറി, പ്രതിസ്ഥാനത്തു നിർത്തുന്നത് സർക്കാരിനെയാണ്.

മുഖ്യമന്ത്രി മുൻകൈയെടുത്ത് ശാശ്വത സമാധാനത്തിന് ശ്രമങ്ങൾ നടത്തുമ്പോൾ അനവസരത്തിലും അസ്ഥാനത്തും വിവാദ പ്രസ്താവനകൾ നടത്തി സമാധാനശ്രമങ്ങളെ അട്ടിമറിക്കാനുള്ള മുൻ ചീഫ് സെക്രട്ടറിയുടെ ശ്രമം ദുരൂഹമാണ്. 2020-ൽ സെമിത്തേരി ബിൽ വരുന്നതിന് വളരെ മുൻപ് തന്നെ 2019 ഓഗസ്റ്റ് മാസത്തിൽ സുപ്രീംകോടതിവിധി നടപ്പാക്കി തരുന്നില്ല എന്ന് പ്രസ്താവിച്ചുകൊണ്ട് ഓർത്തഡോക്സ് സഭ കോടതി അലക്ഷ്യ കേസ് ഫയൽ ചെയ്തതുമാണ്. ആ കേസ് തള്ളി എന്നുള്ള അദ്ദേഹത്തിന്റെ പ്രസ്താവന വാസ്തവ വിരുദ്ധമാണ്. ആ കോടതി അലക്ഷ്യ കേസിന് പ്രതികാരം എന്ന നിലയിൽ ആണോ സെമിത്തേരി ബില്ല് കൊണ്ടുവന്നത് എന്ന് ഈ സാഹചര്യത്തിൽ സംശയിക്കേണ്ടിയിരിക്കുന്നു.

വാദപ്രതിവാദങ്ങൾക്കും സൂക്ഷ്മമായ പരിശോധനകൾക്കും ശേഷം സുപ്രീംകോടതി തെളിവായി അക്കമിട്ട് സ്വീകരിച്ചിട്ടുള്ളതും സാക്ഷ്യപ്പെടുത്തിയിട്ടുള്ളതുമായ 1934-ലെ ഭരണഘടനയുടെ സാധുതയെപ്പറ്റി പുനർവിചാരണ നടത്തുവാൻ ചീഫ് സെക്രട്ടറിക്ക് അധികാരമില്ല. അതുകൊണ്ടുതന്നെ 1934-ലെ ഭരണഘടനയുടെ അസൽ സംബന്ധിച്ച് മുൻ ചീഫ് സെക്രട്ടറിയുടെ അന്വേഷണം ഉദ്ദേശ്യശുദ്ധിയോടുകൂടി ഉള്ളതല്ല. സുപ്രീംകോടതി അംഗീകരിച്ച സഭാ ഭരണഘടന പാസാക്കിയ 1934-ലെ മലങ്കര അസോസിയേഷന്റെ അസ്സൽ മിനിറ്റ്സ് ഒന്നാം സമുദായ കേസിൽ കോട്ടയം ജില്ലാ കോടതിയിൽ ഹാജരാക്കിയിട്ടുണ്ട്.

മലങ്കര സഭാ തർക്കത്തെ റിയൽ എസ്റ്റേറ്റ് തർക്കം എന്ന് വിശേഷിപ്പിച്ച ടോം ജോസ്, വിഷയത്തിന്റ ഗൗരവം ഇനിയും ഉൾക്കൊണ്ടിട്ടില്ല എന്നത് വ്യക്തമാണ്. നിയമ ബോധത്തോടെയും വസ്തുതാപരമായും സമീപിച്ച് സുപ്രീംകോടതിയുടെ അന്തിമ വിധി നടപ്പാക്കുവാൻ ചുമതലപ്പെട്ട ഉദ്യോഗസ്ഥനായിരുന്ന ടോം ജോസ്, മലങ്കര സഭാതർക്കത്തിൽ സുപ്രീംകോടതി പുറപ്പെടുവിച്ച അന്തിമ വിധിയിന്മേൽ പക്ഷപാതപരമായും വൈകാരികമായും പ്രതികാരബുദ്ധിയോടെയും ആണ് പ്രവർത്തിച്ചതെന്ന് ഇപ്പോഴത്തെ അദ്ദേഹത്തിന്റെ പ്രതികരണങ്ങളിൽ നിന്ന് വ്യക്തമാണെന്ന് മലങ്കര ഓർത്തഡോക്സ് സഭാ മാധ്യമ വിഭാഗം അധ്യക്ഷൻ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത പ്രസ്താവനയിൽ പറഞ്ഞു.



**ആഗോള തീർത്ഥാടന കേന്ദ്രം ചന്ദനപ്പള്ളി വലിയപള്ളി പെരുന്നാളിനോട് അനുബന്ധിച്ചുള്ള തീർത്ഥാടന വാരാചരണം പ. കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ മന്ത്രി വീണാ ജോർജ് ഉദ്ഘാടനം നിർവഹിച്ചു.**



**സഭാചരിത്രകാരനായ ഡെറിൻ രാജു രചിച്ച മലങ്കരസഭാ ഭരണഘടന: ചരിത്രം, രേഖകൾ, ഭേദഗതികൾ എന്ന പ്രശസ്ത ഗ്രന്ഥത്തിന്റെ പരിഷ്ക്കരിച്ച രണ്ടാം പതിപ്പിന്റെ പ്രകാശനം യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. ഭരണഘടനയുമായി ബന്ധപ്പെട്ട ഏത് സംശയങ്ങൾക്കും പരിശോധിക്കാവുന്ന ഒരു റഫറൻസ് ഗ്രന്ഥമാണ് പുതിയ പതിപ്പ്. കോട്ടയം സോഫിയാ ബുക്സാണ് പ്രസാധകർ.**



**മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രയിനിംഗ് സെന്ററിൽ നടന്ന ജൂണിയർ ഐനാംസ് ക്യാമ്പ് അംഗങ്ങൾ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ, യൂഹാനോൻ മാർ തേവോദോറോസ് എന്നിവർക്കൊപ്പം.**

## സാന്ത്വന സ്പർശം അവാർഡ്

കുന്നംകുളം: പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ രണ്ടാം ഓർമ്മ പെരുന്നാളിനോട് അനുബന്ധിച്ച് കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷൻ സാന്ത്വന സ്പർശം അവാർഡ് നൽകുന്നു. ജാതിമതഭേദമന്യേ സാമൂഹിക മേഖലയിലോ ജീവകാരുണ്യ പ്രവർത്തനങ്ങളിലോ ശ്രദ്ധേയമായ പ്രവർത്തനങ്ങൾ കാഴ്ചവെച്ച വിദ്യാർത്ഥിയെയോ വിദ്യാർത്ഥി സമൂഹത്തെയോ ആയിരിക്കും അവാർഡിന് പരിഗണിക്കുന്നത്. 50,000/ രൂപയും പ്രശസ്തി പത്രവും ശില്പവും അടങ്ങുന്നതാണ് അവാർഡ്. അവാർഡിന് അർഹതയുള്ളവർ kopaglobal@gmail.com എന്ന് ഇമെയിൽ അഡ്രസ്സിൽ വിശദവിവരങ്ങൾ സഹിതം എൻട്രികൾ അയക്കാവുന്നതാണ്. എൻട്രികൾ സ്വീകരിക്കുന്ന അവസാന തീയതി 30 ജൂൺ 2023. കൂടുതൽ വിവരങ്ങൾക്ക് വാട്സ്ആപ്പിൽ ബന്ധപ്പെടാവുന്നതാണ്. +919995533481, +971502195505

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH
MY LORD AND MY GOD

പുസ്തകം

# വിശുദ്ധ രഹസ്യങ്ങൾ



## മാർ ഗീവർഗീസ്, മൂശെ ബർകീഫാ, ദീവന്നാസ്യോസ് ബർസ്ലീബി, ദാരായിലെ മാർ യോഹന്നാൻ എന്നീ സുറിയാനി സഭാപിതാക്കന്മാരുടെ വി. കുർബാനയെക്കുറിച്ചുള്ള വ്യാഖ്യാനങ്ങൾ

ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ

### അദ്ധ്യായം രണ്ട്

വീണ്ടും കുറോബോയുടെ വ്യാഖ്യാനവും അതിന്റെ സകല രീതികളും മദ്ബഹായേക്കുറിച്ചും അതിന്റെ ക്രമീകരണത്തേക്കുറിച്ചും അതിന്റെ എല്ലാ അലങ്കാര വസ്ത്രങ്ങളേക്കുറിച്ചും അതിന്റെ തിരശ്ശീലയേക്കുറിച്ചും അതിലുള്ള എല്ലാ വിശുദ്ധ വസ്ത്രങ്ങളേക്കുറിച്ചും അതിന്റെ രഹസ്യവും പരസ്യവുമായ രീതികളേക്കുറിച്ചും പുരോഹിതന്മാരുടേയും ശെമ്മാശ്ശന്മാരുടേയും സകല വസ്ത്രങ്ങളേക്കുറിച്ചും അതുപോലെ ഹൈക്കലായേയും അതിന്റെ ക്രമീകരണത്തേക്കുറിച്ചും മ്സമറോനോമാരുടെയും (പാട്ടുകാർ) സ്തുതിഗായകരുടേയും (മ്ശബഹോനേ) നിരകളുടെ നിൽപ്പും ചുരുക്കത്തിൽ പരിശുദ്ധ പള്ളിക്കുള്ളിൽ കാണുന്ന സകലത്തേക്കുറിച്ചും ഇത് സത്യവിശ്വാസികളായ തൂണുകളും വിജ്ഞാനകളുമായി ദൈവത്തിന്റെ സഭയുടെ ദൈവീക മൽപ്പാന്മാരുടെ പരിശോധനയാലും അവരുടെ മധ്യസ്ഥതയാലും നശിപ്പിക്കുന്ന വന്യജീവികളിൽ നിന്ന് അവളെ വിടുവിച്ച്  ആരുമൂലം അവർ പുകഴ്ത്തപ്പെടുകയും കിരീടം ധരിപ്പിക്കപ്പെടുകയും അവങ്കലേക്ക് യാത്രപുറപ്പെടുകയും ചെയ്തുവോ ആ മശിഹാ ആകുന്ന ഇളകാത്ത പാറയാകുന്ന അടിസ്ഥാനത്തിന്മേൽ അവളെ സ്ഥിരപ്പെടുത്തി. അവന്റെ കൂടെയുള്ള അവരുടെ വിരുന്ന് കാരണം അവന്റെ കൊലയാൽ വിശുദ്ധ സഭയിലേക്ക് അവളെ കൊണ്ടുവന്നു.

എന്തുകൊണ്ടാണ് പരിശുദ്ധ പള്ളിക്കുള്ളിൽ മദ്ബഹായും കെസ്ത്രൂമോയും അതായത്, മദ്ബഹായിക്കും ഹൈക്കലായിക്കും മധ്യേ (ഉള്ള ഭാഗം) അതുപോലെ ഹൈക്കലായും ക്രമീകരിച്ചിരിക്കുന്നത്. കാരണം, ഇസ്രായേല്യരുടെ കൂടാരം മൂന്നായിട്ടായിരുന്നു മൂശ നിർമ്മിച്ചിരുന്നത്. അതായത് ശുദ്ധതകളുടെ ശുദ്ധസ്ഥലമാണ് മദ്ബഹാ. പുരോഹിതന്മാർക്കുള്ള (ശാമോശേ) സ്ഥലമാണ് ഹൈക്കലാ. ഹൈക്കലായേയും ശുദ്ധതകളുടെ ശുദ്ധസ്ഥലത്തേയും ചുറ്റിക്കിടക്കുന്ന ഇടമാണ് പൂമുഖമാണ് (ദൊർത്തോ). പൂമുഖത്താണ് ജനം നിന്നിരുന്നത്. പുരോഹിതന്മാരുടെ സ്ഥാനമാണ് പട്ടക്കാർക്കും ശെമ്മാശ്ശന്മാർക്കും ഉള്ളത് (അവർ നിൽക്കുന്ന ഇടമാണ്) ഹൈക്കലാ. അഹരോൻ മാത്രം ശുശ്രൂഷിക്കുന്നതും (പുറം 18) അഹറോനേക്കൂടാതെ ജനത്തേക്കുറിച്ചും തന്റെ പ്രവർത്തനങ്ങളേക്കുറിച്ചും കർത്താവ് പറയുന്നത് രഹസ്യാത്മകമായി ഗ്രഹിക്കപ്പെടുന്നതിന് മോശ മാത്രം പ്രവേശിക്കുന്ന ഇടമാണ് ശുദ്ധതകളുടെ ശുദ്ധസ്ഥലം.

[3] ശുദ്ധതകളുടെ ശുദ്ധസ്ഥലം സൂചിപ്പിക്കുന്നത് സ്രാപ്പേന്മാരുടേയും ക്രൂബേന്മാരുടേയും മൗത്ബേന്മാരുടേയും സഭയായിട്ടാണ്. കെസ്ത്രൂമോ മോറോവോസേന്മാരുടേയും ശുൽത്തോനേന്മാരുടേയും ഹൈലേന്മാരുടേയും സഭയും. ഹൈക്കല റീശ്നവോസേന്മാരുടേയും റീശൈമാലാഖമാരുടേയും മാലാഖമാരുടേയും സഭയാണ്. പൂമുഖം പരിശുദ്ധ സഭയുടേതും. മോശയുടെ നിയമത്തിലുള്ളതെല്ലാം പരിശുദ്ധ സഭയിലും ചേർക്കപ്പെട്ടിരിക്കുന്നതുകൊണ്ടാണ് അത് മൂന്നായി ക്രമീകരിക്കപ്പെട്ടിരിക്കുന്നത്.

വീണ്ടും അതിന് മൂന്ന് വരദാനങ്ങൾ ഉണ്ട്, അവ, പൂർണ്ണത, പ്രകാശീകരണം, വിശുദ്ധി എന്നിവയാണ്. പൂർണ്ണത എന്നാൽ രൂപത്തിലും പരിശുദ്ധാത്മാ




വിന്റെ വരദാനങ്ങളിലും സൃഷ്ടിയിലെന്നതുപോലെയുള്ള പൂർണ്ണതയാണ്. പ്രകാശീകരണം എന്നാൽ അറിവല്ലായ്മയിൽ നിന്നുള്ള മോചനമാണ് കാരണം അത് പൂർണ്ണമായും ദൈവികമായ പരിജ്ഞാനത്തിലാണ് നിലനിൽക്കുന്നത്. വിശുദ്ധി എന്നാൽ വിശുദ്ധ മാമോദീസായിലൂടെ സകല പാപങ്ങളിൽ നിന്നും മാലിന്യങ്ങളിൽ നിന്നും തെറ്റുകളിൽ നിന്നും അവൾ വെടിപ്പാക്കപ്പെട്ടു എന്നാണ് സൂചിപ്പിക്കുന്നത്. ഒരു മനുഷ്യൻ പാപം ചെയ്യുമ്പോൾ ആത്മാവിലും ജഡത്തിലും മനസ്സിലും മൂന്ന് പാപങ്ങളാണ് ചെയ്യുന്നത്. ദൈവം വന്നപ്പോൾ മൂന്ന് വിധത്തിലാണ് അവനെ രക്ഷച്ചത്, അതായത് അവന്റെ  പാപം മോചിച്ചതുകൊണ്ട് [] രൂപം മനസ്സിലും. അതുപോലെ ആത്മാവ് (പാപമോചനം) സ്വീകരിച്ചു. കാരണം അത് ശരീരത്തിനും മനസ്സിനും മധ്യസ്ഥയായി നിന്നു. എന്തെന്നാൽ ആത്മാവ് കൂടാതെ മനസ്സിന് ശരീരത്തോട് സംയോജിക്കുവാൻ കഴിയുകയില്ല. കാണാൻ കഴിയാത്ത ദൈവത്വം ശരീരം സ്വീകരിച്ചു അതുമൂലം ആകൽക്കറുസാ തെറ്റിദ്ധരിക്കപ്പെടുകയും ദൈവത്തോട് യുദ്ധം ചെയ്യുവാൻ വരുകയും ചെയ്തു. അങ്ങനെ അവൻ ബന്ധനസ്ഥനാക്കപ്പെടുകയും മനുഷ്യകുലം അവന്റെ കൈകളിൽ നിന്ന് മോചിപ്പിക്കപ്പെടുകയും ചെയ്യും. ഇതുകൊണ്ടാണ് പള്ളി മൂന്നായി ക്രമീകരിച്ചിരിക്കുന്നത്. പള്ളി മനുഷ്യനു വേണ്ടി ആകയാൽ മനുഷ്യൻ മൂന്ന് വിധത്തിൽ രക്ഷിക്കപ്പെടുന്നു അതുകൊണ്ട് പള്ളിയും മൂന്നായിട്ട് (വിഭജിക്കപ്പെടുന്നത്) ഉചിതമായിരിക്കും.

[4] എന്തുകൊണ്ടാണ് ശുദ്ധതകളുടെ ശുദ്ധസ്ഥലത്തിനും കെസ്ത്രൂമോയ്ക്കും ഇടയിലും ഹൈക്കലായിക്കും അതിനെ ചുറ്റിയിരിക്കുന്ന പൂമുഖവും തമ്മിലും വേർതിരിവ് ഉള്ളത്? പൂർണ്ണന്മാരുടെ വാസസ്ഥലങ്ങളെ നീതിമാന്മാരുടേതിൽ നിന്നും നീതിമാന്മാരുടേതിൽ നിന്ന് വിശുദ്ധന്മാരുടേതും വിശുദ്ധന്മാരിൽ നിന്ന് അനുതാപികളുടേതും വേർതിരിച്ചിരിക്കുന്നു. പൂർണ്ണന്മാർ

യാതൊരു പാപവും ചെയ്യാത്തവരും അവരുടെ ആയുഷ്കാലത്ത് പാപത്താൽ കറപുരളാത്തവരും ആകുന്നു. നീതിമാന്മാർ തങ്ങളുടെ ശരീരത്തിന് അത്യാവശ്യത്തിനുള്ളത് മാത്രം കൊടുത്തവരാണ്. അതായത് (ശരീരം) നിലനിർത്തുവാൻ എന്ത് ആവശ്യമായിരിക്കുന്നുവോ അവ മാത്രം (നൽകിയവർ). വിശുദ്ധന്മാരാകട്ടെ തങ്ങളുടെ സൽക്രിയകളാൽ വിശുദ്ധീകരിക്കപ്പെട്ടവരാണ്. അതുപോലെ അവർ തങ്ങളുടെ രക്തത്താൽ (തങ്ങളെ) വിശുദ്ധീകരിച്ചവരാണ് (രക്തസാക്ഷിത്വം മൂലം). അനുതാപികൾ തങ്ങളുടെ പ്രവൃത്തികളാലും വിയർപ്പിനാലും ഇവിടെ പ്രതിഷ്ഠിക്കപ്പെട്ടവരാണ്. മുമ്പ് അവർ തങ്ങളുടെ ബലഹീനതകളാൽ കഷ്ടത അനുഭവിച്ചവരാണ്.

[5] തന്നിലേക്ക് വരുന്നവരായ എല്ലാവരേയും സ്വീകരിക്കുവാനും ചിതറിപ്പോയവരെ കൂട്ടിച്ചേർക്കുവാനും സഭയെ നിയമിച്ചിരിക്കുന്നത് എന്തുകൊണ്ട്? അതായത് ദൈവത്തിന്റെ പ്രതീകത്തെ അത് വഹിക്കുന്നു. അതായത് ദൈവം തന്റെ കരുണയാൽ സകലത്തേയും തന്റെ അടുക്കലേക്ക് ക്ഷണിക്കുന്നതുപോലെയാണ് ഇത് മനസ്സിലാക്കുന്നത്. അവൻ തെറ്റിപ്പോയവരേയും പാപികളേയും നശിപ്പിക്കുന്നില്ല. എന്നാലോ അവൻ തന്റെ സൗമ്യത കാട്ടി എല്ലായിപ്പോഴും ലോകത്തിന്റെ എല്ലാ സമയത്തും നല്ലവരുടെമേലും ദുഷ്ടന്മാരുടെമേലും നോക്കുകയും നല്ലവർ അവന്റെ രാജ്യത്തിലേക്കും അവനിലേക്കും തിരിഞ്ഞ് വരുകയും ദുഷ്ടന്മാർ എല്ലാത്തിന്റേയും അന്ത്യമായ നരകത്തിലേക്കു പോകുകയും ചെയ്യും. അങ്ങനെ പരിശുദ്ധ സഭ ദൈവത്തെ പ്രതിബിംബിപ്പിച്ച് ചിതറിപ്പോയിരിക്കുന്ന സകലരേയും കൂട്ടിച്ചേർക്കുകയും ചെയ്യുന്നു.

[6] എന്തുകൊണ്ടാണ് ഹൈക്കലായ്ക്കും മദ്ബഹായിക്കും വാതിൽ വയ്ക്കുകയും കെസ്ത്രൂമായിക്ക് വയ്ക്കാതിരിക്കുകയും ചെയ്യുന്നത്? ഹൈക്കലായുടെ വാതിൽ വയ്ക്കുന്നത് എല്ലാ വിശ്വാസികൾക്കും പ്രവേശിക്കുന്നതിനും മദ്ബഹായുടേത് പുരോഹിതന്മാരല്ലാതെ മറ്റാരും പ്രവേശിക്കാതിരിക്കുവാനുമാണ്. അതായത് ഹൈക്കലായുടെ വാതിൽ വച്ചിരിക്കുന്നത് എല്ലാ വിശ്വാസികൾക്ക് വേണ്ടിയാണ്. ഇതുകൊണ്ട് യഥാർത്ഥത്തിൽ ഉദ്ദേശിക്കുന്നത് ഹൈക്കലായുടെ വാതിൽ ഈ ലോകത്തിൽ തന്നെ (ദൈവത്തെ) സമീപിക്കുന്ന ഏവർക്കും ദൈവത്തിന്റെ കരുണയും നന്മയും ലഭിക്കുമെന്നാണ്. ശത്രുക്കളാൽ ശോധനചെയ്യപ്പെട്ടവരും പീഡിപ്പിക്കപ്പെട്ടവരുമായ നീതിമാന്മാരോടും അതേപോലെതന്നെ ദുഷ്പ്രവൃത്തികളാൽ തങ്ങളുടെ ഇഷ്ടം അവരിൽ നിറവേറുവാൻ ആഗ്രഹിക്കുന്ന കിരാതന്മാരോടും അവർ ചെയ്ത ചെയ്തികളെ ശോധന ചെയ്യാതെ ഈ ലോകത്തിൽ അതിന്റെ എല്ലാ അളവിലും ദീർഘക്ഷമ കാട്ടും.

മദ്ബഹായുടെ വാതിലിലൂടെ എല്ലാവർക്കും പ്രവേശിക്കുവാനുള്ളതല്ല. അത് സൂചിപ്പിക്കുന്നത് വരുവാനുള്ള ലോകത്തെയാണ്. അവിടെ പേരിൽ മാത്രം ക്രിസ്ത്യാനിയായവർക്ക്, കഷ്ടതയും മരണവും ഇല്ലാത്ത രാജ്യത്തിന്റെ ഭവനങ്ങളിൽ യഥാർത്ഥ വിശ്വാസത്തോടുകൂടെ ജീവിച്ചവരോടും (ആത്മീയ)പോരാട്ടങ്ങളിലൂടെ തങ്ങളുടെ ജീവിതം പൂർത്തീകരിച്ചവരോടും കൂടെയും ബലിപീഠത്തെ സ്പർശിക്കുവാനുള്ള വിളിക്ക് യോഗ്യരാകുന്നതുവരെ (മറ്റൊരു കയ്യെഴുത്തുപ്രതിയിൽ *കർനോതോ* എന്നാണ്. അർത്ഥം: ബലിപീഠത്തിന്റെ കോൺ സ്പർശിക്കുവാൻ യോഗ്യരാകുന്നതുവരെ) പ്രവേശനം നൽകുന്നില്ല.

കെസ്ത്രോമായിലേക്ക് പ്രവേശിക്കുന്നതിന് വാതിൽ വയ്ക്കാതിരിക്കുന്നത് സൂചിപ്പിക്കുന്നത് കുട്ടികളുടെ അവസ്ഥയെയാണ്. അവർ നീതിമാന്മാരേപ്പോലെ അല്ല പാപികളേപ്പോലെയും അല്ല. കാരണം അവർ പരിശുദ്ധ സഭയുടെ ആത്മീയ മുന്തിരിത്തോപ്പിൽ വേല ചെയ്തിട്ടില്ല. അതുപോലെ ദുഷ്ടന്മാരേപ്പോലെ പാപം ചെയ്തിട്ടുമില്ല. എന്നാലോ കൃപയാൽ സ്വർഗ്ഗരാജ്യത്തിന് അവർ അർഹരാണ്. സ്വർഗ്ഗരാജ്യത്തിന്റെ വാതിലുകൾ അവരുടെ മുമ്പാകെ അടച്ചിട്ടില്ലാത്തതിനാൽ കെസ്ത്രോമായിക്കും വാതിലുകൾ ഇല്ല.

[7] തിരുവത്താഴ മേശ മരംകൊണ്ടുള്ളതാണ്. കാരണം ഇസ്രായേൽ ജനം അകത്ത് മരംകൊണ്ടുള്ളതും എന്നാൽ പുറമേ സ്വർണ്ണം കൊണ്ട് അകത്തുള്ളതിനെ പൊതിഞ്ഞതുമായിരുന്നു. കാരണം സ്വർണ്ണവും മരവും ഇസ്രായേൽക്കാർ കണ്ടിരുന്നത് ദൈവത്വം മനുഷ്യത്വവുമായുള്ള സംയോജനമായാണ്. വീണ്ടും, അകത്തും പുറത്തും സ്വർണ്ണം കൊണ്ടുള്ള പേടകം സൂചിപ്പിക്കുന്നത് വിശുദ്ധ ദൈവമാതാവായ മറിയാമിനെയാണ്. പുറത്തെ സ്വർണ്ണം സൂചിപ്പിക്കുന്നത് കന്യകയിൽ മാലിന്യം ഉണ്ടായിരുന്നില്ല എന്നും അവൾ സ്ത്രീകളുടെ സകല ഭോഗാസക്തിയിൽ നിന്നും അധാർമ്മികതകളിൽ നിന്നും മുക്തയായിരുന്നു എന്നുമാണ്. വീണ്ടും, അകമേയുള്ള സ്വർണ്ണം സൂചിപ്പിക്കു



ന്നത് പരിശുദ്ധറൂഹാ അവളിലെ സകല രഹസ്യങ്ങളിലും (അവയവങ്ങളിലും) ഉടൻ വസിക്കുവാൻ പോകുന്നു  എന്നാണ്. വീണ്ടും, പുറമേയുള്ള സ്വർണ്ണം വചനമായ ദൈവത്തിന്റെ ദൈവത്വം അവൻ വെളിപ്പെട്ടപ്പോൾ അവനിൽ നിന്ന് നീങ്ങിപ്പോയില്ല (എന്ന് സൂചിപ്പിക്കുന്നു). വീണ്ടും, അകമേയുള്ള (സ്വർണ്ണം സൂചിപ്പിക്കുന്നത്) അവൻ മരണമുള്ളവരുടെ ഇടയിലേക്ക് ഇറങ്ങിയപ്പോൾ അത് അവനിൽ നിന്ന് നീങ്ങിപ്പോയി എന്ന് അധമനായ നെസ്തോറിയോസ് പറഞ്ഞതുപോലെ അത് അവനിൽ നിന്ന് നീങ്ങിപ്പോയില്ല.

സ്വർണ്ണം കൊണ്ട് മറയ്ക്കുന്ന മരം സൂചിപ്പിക്കുന്നത് ആദാമിന്റെ ശരീരത്തേയാണ്. സ്വർണ്ണം പിതാവിൽനിന്നുള്ള ഏകജാതനായ വചനമായ (രണ്ടാം) ആദാമിന്റെ ദൈവത്വം ആകുന്നു. ദൈവം തന്നിൽ അവനുവേണ്ടി കഷ്ടതയും മരണവും സ്വീകരിച്ചതുമൂലം ആദാമിന്റെ പാപകരമായ ശരീരം മറയ്ക്കപ്പെട്ടു.

വിശുദ്ധ സഭയുടെ ഇത് (മേശ) മരത്തിന്റേത് മാത്രമാണ്. ഇത് ഇവിടെ രഹസ്യാത്മകമായി സൂചിപ്പിക്കുന്നത് മരം അഗ്നിയാൽ ദഹിപ്പിക്കപ്പെടുന്നതുപോലെ അതിന്മേൽ അർപ്പിക്കപ്പെടുന്ന വചനമായ ദൈവത്തിന്റെ ശരീരം സകല പാപത്തേയും സഭയിലെ സത്യവിശ്വാസികളല്ലാത്തവരുടെ നിയമരാഹിത്യങ്ങളേയും ദഹിപ്പിക്കുകയും ചെയ്യും എന്നാണ്.

വീണ്ടും, മുകളിൽനിന്നും താഴെനിന്നും നനയ്ക്കുമ്പോൾ മരം കിളിർക്കുകയും തളിർക്കുകയും ചെയ്യുന്നതുപോലെ പാപപരിഹാരപ്രദമായ തന്റെ ശരീരവും രക്തവും കൈക്കൊണ്ടവരെ ദൈവം മരിച്ചവരുടെ ഇടയിൽനിന്ന് ജീവന്റെ സൗഭാഗ്യത്തിലേക്ക് ഉയിർപ്പിക്കും. മരം മേലിൽനിന്നും താഴെനിന്നും നനയ്ക്കുക എന്നാൽ  മുറിച്ച മരത്തിന് മേലിൽനിന്നും താഴെ നിന്നും എങ്ങനെ നനവ് ലഭിക്കാതെ വരുമോ അപ്രകാരം ആദ്യമനുഷ്യൻ പാപം ചെയ്തപ്പോൾ അവന്റെ എല്ലാ വശങ്ങളിൽ നിന്നും വേർപിരിക്കപ്പെട്ടു. അതായത്, മുകളിലും താഴെയുമുള്ള മാലാഖമാരുടെ ദാനങ്ങളിൽ നിന്നും, അതായത്, ഭൂമിയിൽ നിന്നും അവന്റെ അദ്ധ്വാനവും വിയർപ്പുമില്ലാതെയും കിളിർത്തുവരുന്ന ഫലങ്ങളിൽ നിന്നും ഭക്ഷിക്കുവാനുള്ള അപ്പവും അതുപോലെ, അവന് കീഴ്പ്പെട്ടിരിക്കേണ്ടിയിരുന്ന ജന്തുക്കളും അവന് നിരോധിക്കപ്പെട്ടു. ദൈവം വന്ന് തെറ്റിപ്പോയ മനുഷ്യന്റെ എല്ലാ കുറ്റങ്ങളും തന്റെ മേൽ എടുക്കുമ്പോൾ അവൻ മരത്തെ തിരികെ കൊണ്ടുവന്ന് അവന്റെ മരണത്തെ മായിച്ചുകളഞ്ഞു. അതായത് അവൻ മുമ്പ് ഉണ്ടായിരുന്ന പറുദീസായിൽ താഴെ നിന്നും അവൻ നനച്ചു കൊടുത്തു അതാത് മാമോദീസായുടെ വെള്ളം മൂലം നാം വളരുകയും മുകളിലേക്ക് കയറുകയും ദൈവം ഇഷ്ടപ്പെടുന്ന വിശേഷതരങ്ങളായ ദിവ്യമായ ഫലങ്ങൾ അവയിൽനിന്ന് നാം വിളയിക്കുകയും ചെയ്യുന്നു. ദാവീദ് പറഞ്ഞതുപോലെ അതിനുശേഷം ഉയരത്തിൽ നിന്നുള്ള വിശുദ്ധമാലാഖമാരുടെ അപ്പം മനുഷ്യർ ഭക്ഷിച്ചു. അതായത്, ആത്മീയമായി മാലാഖമാർ സ്വീകരിക്കുന്ന ദൈവത്തിന്റെ വചനത്തെ ആത്മീകമായും ഐന്ദ്രീകമായും നാം സ്വീകരിച്ചു. അവിടം മുതൽ ഇരട്ടിയായി നാം അവനെ പാനം ചെയ്യുന്നു.

[8] വീണ്ടും തിരുവത്താഴ മേശയും (ഫോത്തൂറോ) അതിന്മേലുള്ള തബലീത്തായും പാത്രങ്ങളും (കാസാ-പീലാസാ) എന്തിനെയാണ് പ്രതിനിധാനം ചെയ്യുന്നത്? ഒന്നാമതായി മേശയെ മറയ്ക്കുന്നതായ ഒരു തുണി ഉണ്ടായിരിക്കണം. അത് രോമം കൊണ്ടുള്ളതായിരിക്കരുത്. ഒ ന്നു ക ി ൽ ലിനൻകൊണ്ടോ പുഴുവിന്റെ പട്ടുകൊണ്ടോ മെനയപ്പെട്ടതായിരിക്കട്ടെ. മൂടിയുടെ

മുകളിലായി തബലീത്തായും, തബലീത്തായുടെ മുകളിൽ ശോശപ്പായും ഉണ്ടായിരിക്കണം. തബലീത്താ ഒട്ടുംതന്നെ കാണപ്പെടരുത്. പാപപരിഹാരപ്രദമായ വിശുദ്ധമായ ശരീരവും പാപപരിഹാരപ്രദമായ രക്തവും വയ്ക്കപ്പെട്ട പാത്രങ്ങൾ ശോശപ്പായുടെ മുകളിൽ വയ്ക്കണം. മൂടി അഥവാ അന്നാഫൂറാ അതിന് മുകളിൽ വിരിക്കണം. അതുപോലെ മേശമേൽ എല്ലാ വശങ്ങളിലുമായി ഈരണ്ട് വീതം എട്ട് തുണിക്കഷണങ്ങൾ വയ്ക്കണം. ഇവ മേശമേൽ സൂചിതമായാണ് വയ്ക്കുന്നത്. ഈ തുണിക്കഷണങ്ങൾ ദിവ്യമായ മേശയുടെ കൊമ്പുകളിൽ (വശങ്ങളിൽ) വയ്ക്കണം. മേശ രഹസ്യാത്മകമായി സൂചിപ്പിക്കുന്നത് ദൈവികമായ കൈകൾ മെനഞ്ഞുണ്ടാക്കിയ ആദാമിന്റെ ശരീരത്തേയാണ്. മദ്ബഹായുടെ മധ്യത്തിൽ അത് (മേശ) സ്ഥാപിച്ചിരിക്കുന്നതുകൊണ്ട് ലോകത്തിന്റെ മധ്യത്തായി സ്ഥാപിച്ചിരിക്കുന്ന നെബോ പർവ്വതം അതായത് ഊർശലേമിനെയാണ് സൂചിപ്പിക്കുന്നത്. വീണ്ടും മേശ മദ്ബഹായുടെ മധ്യത്തിൽ ഇട്ടിരിക്കുന്നതിന് കാരണം ആദാമിനെ സൃഷ്ടിച്ചപ്പോൾ അവനെ മധ്യസ്ഥായിയായാണ് ക്രമീകരിച്ചിരുന്നത് എന്നാണ് കാണിച്ചിരിക്കുന്നത്. അതായത്, ദേഹം ഇല്ലാത്ത ദേഹി (നഫ്ശോ) പോലെയുള്ള മാലാഖമാരുടേയും കാണപ്പെടുന്ന ദേഹമുള്ളവരായ സൃഷ്ടികൾക്കും (മധ്യേ ഉള്ള രൂപത്തിൽ). വീണ്ടും, പിതാവിന്റെയും റൂഹായുടെയും ഇടയിലുള്ള വചനമായ ദൈവം രണ്ടാം ആദാമാകുന്നു.

[9] മദ്ബഹാ പറുദീസായേയാണ് സൂചിപ്പിക്കുന്നത്. അതായത് അതിന് (പറുദീസായ്ക്ക്) വൈകാരികശേഷി ഇല്ല തന്മൂലം അത് എല്ലാവിധ വൈകാരിക വിക്ഷോഭങ്ങളിൽ നിന്നും ഞെരുക്കങ്ങളിൽ നിന്നും അതീതമായിരിക്കും എന്നാണ് അത് വിവക്ഷിക്കുന്നത്.

അതിലുള്ള പട്ടക്കാരും ശെമ്മാശ്ശന്മാരും ദൈവത്തെ ചുറ്റിനിൽക്കുന്ന സ്വർഗ്ഗീയ സേനകളേയാണ് സൂചിപ്പിക്കുന്നത്. വീണ്ടും, ബലി (യൂക്കറിസ്റ്റ്) അർപ്പിക്കുന്നയാളോടു ചേർന്നു നിൽക്കുന്ന പട്ടക്കാർ നമ്മുടെ കർത്താവായ യേശുമശിഹായുടെ കഷ്ടാനുഭവ സമയത്ത് അവന് കാണപ്പെട്ട് അവനെ ധൈര്യപ്പെടുത്തിയ മാലാഖമാരെ സൂചിപ്പിക്കുന്നു. കാരണം പട്ടക്കാരും ശെമ്മാശ്ശന്മാരും ദിവ്യമായ മദ്ബഹായിൽ ആയിരിക്കുമ്പോൾ ബലി അർപ്പിക്കുന്ന ആളിനോട് ചേർന്ന് വരുകയും അവർ അദ്ദേഹത്തെ ശക്തീകരിക്കുകയും സഹായിക്കുകയുമാണ് ചെയ്യുന്നത്.

[10] രോമം കൊണ്ടല്ലാത്ത ആചാര്യത്തപരമായ ഒരു വിരിപ്പ് മേശമേൽ ഉണ്ടായിരിക്കട്ടെ. അതായത്, മേശമേൽ ഉള്ള വിരിപ്പ് മരത്തെക്കുറിച്ച് അതായത് പറുദീസായുടെ മധ്യേയുള്ള വൃക്ഷത്തെക്കുറിച്ച് അറിയാതിരിക്കുവാൻ ആദാമിന് മേൽ നിയമിച്ചിരുന്ന അജ്ഞതയെയാണ് സൂചിപ്പിക്കുന്നത്. കാരണം അത് അവന് സഹായകരം ആയിരുന്നില്ല. അവൻ ശൈശവവാവസ്ഥയിൽ ആയരിുന്നതുകൊണ്ട് അവന് തിരിച്ചറിവാനുള്ള കഴിവും അതുവരെ ഉണ്ടായിരുന്നില്ല.

കമ്പിളികൊണ്ടല്ല ലിനൻ കൊണ്ടുള്ളതായിരിക്കണം വിരിപ്പ്, കാരണം ലിനൻ അതിന്റെ തണുപ്പുകൊണ്ടും മഞ്ഞ് പോലെ അത് കാണപ്പെടുന്നതുകൊണ്ടും അതിന്റെ ഘടനയിൽ ഏറെക്കുറെ കളങ്കിതമോ പുഴു തിന്നതോ ആയിരിക്കില്ല. മനുഷ്യൻ പാപം ചെയ്യുന്നതിന് മുമ്പ് അതുപോലെ ആയിരുന്നു. അവന്റെ സൃഷ്ടികർമ്മത്തിൽ എന്നപോലെ മലിന വിചാരങ്ങളാൽ മാലിന്യപ്പെടുകയോ മ്ലേച്ഛമോഹങ്ങളാൽ മലിനപ്പെടുവാനുള്ള ചാഞ്ചല്യമോ ഉണ്ടായിരുന്നില്ല. മുമ്പ് മനുഷ്യൻ പാപം മൂലം നമ്മുടെ മേൽ വരാവുന്ന സകല ഇരുളിൽ നിന്നും അകന്നിരുന്നതുകൊണ്ട് മഞ്ഞിനോട് സാദൃശ്യമുള്ള ലിനൻ പോലെ കാണപ്പെട്ടു. പരിശുദ്ധാത്മാവിന്റെ ദാനങ്ങളാൽ അവന്റെ തലമുറ പുതുക്കപ്പെട്ടു. അതുകൊണ്ട് അവന്റെ ബുദ്ധിയുടെ പ്രകാശനത്താൽ മറഞ്ഞിരുന്നവ വെളിപ്പെടുകയും മനസ്സിലാക്കപ്പെടുകയും ചെയ്യും. ലിനനുള്ള തണുപ്പ് സകലത്തിനും മുമ്പുള്ള ദൈവീക ജീവനെ ആണ് സൂചിപ്പിക്കുന്നത്. ഏദനിൽ തെറ്റുകയും പുറത്താക്കപ്പെടുകയും ചെയ്തപ്പോഴാണ് കഷ്ടതയുടെ കനലുകൾ അവന്റെ മേൽ ഉണ്ടായതായി കാണപ്പെട്ടത്.

കമ്പളിത്തുണി മേശമേൽ പാടില്ല, കാരണം മനുഷ്യൻ പാപം ചെയ്തപ്പോൾ അവിടെ ഉണ്ടായിരുന്ന വസ്ത്രങ്ങളിൽ കമ്പളി കൊണ്ടുള്ളതായിരുന്നു അവന്റെ വസ്ത്രം. അതായത് മനുഷ്യൻ പാപം ചെയ്തതിന് ശേഷം കമ്പളം പോലെ ആയി. കാരണം അവന്റെ സ്വഭാവം എല്ലാവിധ ഭോഷത്വത്താലും മാലിന്യപ്പെടുവാനും മലിന ചിന്തകളാൽ ബലഹീനപ്പെടുകയും കമ്പളം പോലെ മായിക്കപ്പെടുകയും മരണത്തിലേക്ക് നയിക്കപ്പെടുകയും ചെയ്തു. അങ്ങനെ അവന്റെ ആത്മാവിന്റേയും ശരീരത്തിന്റേയും വേർപാടു മൂലം (മരണം മൂലം) അവന്റെ പാപം അറിയപ്പെടട്ടെ അങ്ങനെ മനുഷ്യനിൽ നിന്ന് പൂർണ്ണമായി അവൻ മായിക്കപ്പെടട്ടെ.

പട്ട് കൊണ്ടുള്ള തുണി മേശമേൽ ഉണ്ടായിരിക്കട്ടെ. വീണ്ടും, ബലിപീഠത്തിന്മേലുള്ളത് പട്ട് തന്നെ ആയിരിക്കട്ടെ. കാരണം അതിന്റെ ഘടന കലർപ്പില്ലാത്തതും ദീർഘ സമയം നിൽക്കുന്നതും ആകുന്നു. വീണ്ടും, പട്ട് പുഴുവിൽനിന്ന് ആകുന്നു ഉണ്ടാകുന്നത്. അതായത്, പുഴു പട്ട് പുറപ്പെടുവിക്കുമ്പോൾ അത് (പുഴു) മൃതമാകുന്നു. അങ്ങനെ ആത്മീയമായി വചനമായ ദൈവത്തിന്റെ ശരീരമാകുന്ന പുഴു പരിശുദ്ധ പിതാക്കന്മാരുടെ ആത്മാക്കളാകുന്ന സിൽക്കിനെ ശീയോളിലെ അന്ധകാരത്തിന്റെ ആഴത്തിൽ നിന്ന് പുറപ്പെടുവിച്ചു. ദാവീദ് പ്രവാചകനാൽ "ഞാൻ പുഴു" (സങ്കീ 22:6) എന്ന് വിളിക്കപ്പെട്ട പ്രകാരം വചനമായ ദൈവം വന്നപ്പോൾ അവർ ആയിരുന്ന നിന്ദ്യാവസ്ഥയിൽ നിന്ന് അവൻ അവരെ പുറപ്പെടുവിച്ചു. കാരണം രക്ഷാകരമായ സ്ലീബായ്ക്ക് മുമ്പ് എല്ലാ പിതാക്കന്മാരുടേയും ആത്മാക്കൾ ഇരുളിൽ ആയിരുന്നു നിലനിന്നിരുന്നത്. ഇത് വ്യക്തമായി സുവിശേഷങ്ങളിൽ പറയുന്നതിൽനിന്ന് മനസ്സിലാക്കാം. വിശുദ്ധന്മാരുടെ ധാരാളം ശരീരങ്ങൾ ഉയിർത്തെഴുന്നേറ്റ് യെരുശലേമിൽ പ്രവേശിച്ചു. എപ്രകാരം ഒരു പുഴുവിൽനിന്ന് ഉൽപ്പന്നം (പട്ട്) പുറപ്പെടുമ്പോൾ അത് മരിക്കുന്നുവോ അതുപോലെ ദൈവം അന്ധകാരത്തിന്റെ അടിത്തട്ടിൽ കിടന്നിരുന്നവരെ പുറപ്പെടുവിച്ചപ്പോൾ അപ്രകാരം തന്റെ മരണത്താൽ സകല മൃതന്മാരേയും നാശകരമായതും ആത്മാക്കളെ മലിനമാക്കുവാൻ ആഗ്രഹിക്കുന്നതുമായ മരണത്തിൽനിന്ന് രക്ഷിക്കുവാൻ വേണ്ടി അവൻ മരിച്ചു.

വീണ്ടും, ചാകുന്നതിന് മുമ്പ് പുഴു അതിന്റെ മുട്ട ഇടുകയും അത് സുരക്ഷിതമായി ഒരു പാത്രത്തിൽ സൂക്ഷിച്ച് വയ്ക്കുകയും ചെയ്യുന്നു. (പുറം 25) നീസാൻ മാസം വരുമ്പോൾ വിത്തിന് ചൂടേൽക്കുന്നു. പെട്ടെന്ന് അവയ്ക്ക് ചൂടേറ്റതുമൂലം പുഴു അവയിൽനിന്ന് പൊട്ടിവരുന്നു. അതുപോലെ വിശുദ്ധ പിതാക്കന്മാരും നീതിമാന്മാരും ശുദ്ധിമാന്മാരും അവർ ഈ ലോകത്തിൽനിന്ന് പുറപ്പെടും മുമ്പുള്ള അവരുടെ പ്രവൃത്തിയിലും വിചാരങ്ങളിലും അവരുടെ വിത്ത് അവർ ഇവിടെ അവശേഷിപ്പിക്കുന്നുണ്ട്. തങ്ങളുടെ മക്കളായ നോഹ, അബ്രഹാം, ഇസഹാക്ക്, യാക്കോബ് തുടങ്ങി സകല ദൈവിക പ്രവാചകന്മാരെയും അവർ തങ്ങളുടെ പ്രവൃത്തിയാൽ വിശുദ്ധീകരിച്ചു. വിചാരങ്ങളെന്നാൽ (theoria) അവരുടെ പരിശുദ്ധ ത്രിത്വത്തിലുള്ള വിശ്വാസമാണ്. അങ്ങനെ അവർ നീസാൻ മാസം വരെ അവരുടെ പൂഴിയിൽ അവർ ഉറക്കത്തിലേക്ക് പ്രവേശിച്ചു. അതായത്, അതിൽ (നീസാൻ മാസത്തിൽ) ദൈവം കഷ്ടത അനുഭവിക്കുകയും മരിക്കുകയും അവരുടെ അടുക്കൽ പാതാളത്തിൽ ഇറങ്ങിച്ചെന്നു. അവർ അവന്റെ ദൈവീകമായ ചൂടനുഭവിക്കുകയും അങ്ങനെ അവർ ഉറക്കത്തിൽനിന്ന് ജീവൻ വയ്ക്കുകയും അവനെ പുകഴ്ത്തിക്കൊണ്ട് അവർ തങ്ങളുടെ കബറുകളിൽ നിന്ന് എഴുന്നേൽക്കുകയും ചെയ്തു. സകല മരിച്ചുപോയവരും അവനെ ആഗ്രഹിച്ചു. എന്നാലോ തങ്ങൾ ജീവിച്ചിരുന്നപ്പോൾ അവനെ ദൈവമായി ഏറ്റുപറഞ്ഞവരായ എല്ലാവരും അവന്റെ ഇറക്കം മൂലം അവരുടെ ഉറക്കത്തിൽനിന്ന് ഉണരപ്പെട്ടു. അതായത് അവരുടെ പൂഴിമേൽ എന്ന് ദിവ്യനായ ദാവീദ് പ്രവാചകൻ പറഞ്ഞതുപോലെ *അവർ തങ്ങളുടെ കിടക്കമേൽ അവനെ സ്തുതിച്ചു* (സങ്കീ 149:5).

വീണ്ടും, ഈ പുഴു പ്രഘോഷിക്കുന്നു, പ്രവാചകൻ പറഞ്ഞതുപോലെ *ഞാൻ മനുഷ്യനല്ല കൃമിയത്രേ* (സങ്കീ 22:6) എന്ന് വചനമായ ദൈവത്തിന്റെ രൂപം പറയുന്നു. അതായത്, വിത്തു കൂടാതെ മരത്തിൽനിന്ന് മുളച്ച പുഴു എങ്ങനെയോ അപ്രകാരം വചനമായ ദൈവം അവന്റെ മേൽ പുഴുവിനെ സ്വീകരിച്ചു (മനുഷ്യന്റെ രൂപം സ്വീകരിച്ചു). അവൻ മനുഷ്യന്റെ ബീജത്തിൽ നിന്ന് അകന്നിരിക്കുന്നു. അതായത് ദൈവം ബീജം തനിക്കായി ഇവിടെ സ്വീകരിക്കുന്നില്ല, എന്നാലോ പരിശുദ്ധാത്മാവിനാലാണ് അവൻ ജനിക്കപ്പെട്ടത്.

തിരുവത്താഴമേശയുടെ മുകളിലും തബലീത്തായുടെ താഴെയുമായി ഒരു പട്ടുതുണി ഉണ്ടായിരിക്കട്ടെ. അതായത്, സിൽക്ക്തുണിയുടെ നാല് അറ്റങ്ങളും കെട്ടുകയും അത് ആകാശത്തുനിന്ന് (മുകളിൽനിന്ന്) ഭൂമി വരെ താഴോട്ടിറക്കുകയും ചെയ്തിരുന്നു. അതിൽ വെടിപ്പില്ലാത്ത ജീവികളും വെടിപ്പില്ലാത്ത ഇഴജാതികളും ഉണ്ടായിരുന്നു. ഇത് ചൂണ്ടിക്കാണിക്കുന്നത് നാല് സുവിശേഷകന്മാരാൽ നാല് ദിക്കുകളിലും ഉള്ള സുവിശേഷത്തിന്റെ പ്രസംഗത്തെയാണ്. തബലീത്താ കുരിശാണ്. അവർ രക്ഷാകരമായ കുരിശിനെ ജാതികൾക്കും കഠിന രാജാക്കന്മാർക്കും ഇസ്രായേൽ മക്കൾക്കും മുമ്പാകെ ലജ്ജയില്ലാതെ പരസ്യമായി സാക്ഷിക്കുകയും ഉൽഘോഷിക്കുകയും ചെയ്തു. (തുടരും)

സമകാലികം

# കാലത്തിൽ, ആഴത്തിൽ ഈ കയ്യൊപ്പ്;

## കെ. സി. മാമ്മൻ മാപ്പിളയുടെ 150ാം ജന്മവാർഷികം

പ്രൊഫ. എം. കെ. സാനു

നവീനകേരളത്തിന് അടിത്തറയൊരുക്കിയ പ്രമുഖരിൽ ഒരാളും ക്രാന്ത ദർശിയായ പത്രാധിപരുമായിരുന്ന കെ. സി. മാമ്മൻ മാപ്പിളയുടെ 150-ാം ജന്മ വാർഷികം 2023 മെയ് 04-ന്.

1937 ഒക്ടോബർ 3. ജയിൽ മോചിതനായ സി.കേശവനുവേണ്ടി ആലപ്പുഴ കിടങ്ങാംപറമ്പ് മൈതാനത്ത് ഒരുക്കിയ ഗംഭീര സ്വീകരണ സമ്മേളനം. അതിൽ അധ്യക്ഷത വഹിക്കുന്ന വ്യക്തിയായാണു കെ. സി. മാമ്മൻ മാപ്പിളയെ ഞാൻ ആദ്യം കാണുന്നത്. എനിക്കന്ന് പത്തുവയസ്സ്. മൈതാനം നിറഞ്ഞുകവിഞ്ഞ സദസ്സിന്റെ ഒരറ്റത്ത് അച്ഛന്റെ തോളിലിരുന്നുള്ള കാഴ്ച. ദിവാൻ സി. പി. രാമസ്വാമി അയ്യരെ വിമർശിച്ചതിന്റെ പേരിലായിരുന്നു സി. കേശവനെ ജയിലിൽ അടച്ചത് എന്നതു പ്രത്യേകം ഓർമിക്കണം.

വേദിയിൽ ശ്രദ്ധാകേന്ദ്രങ്ങളായി സി.കേശവനു പുറമേ ടി. എം. വർഗീസും കെ. സി. മാമ്മൻ മാപ്പിളയും. അന്നു മാമ്മൻ മാപ്പിള നടത്തിയ പ്രസംഗത്തിൽ പിന്നാക്ക സമുദായങ്ങളുടെ മോചനത്തിനാണ് ഊന്നൽ നൽകിയത്. അതിലെ യുക്തി മുഴുവൻ മനസ്സിലാകാതിരുന്ന എനിക്ക് അച്ഛൻ അതു വിശദീകരിച്ചു തന്നു. തീണ്ടലും തൊടീലും അനുഭവിക്കുന്നവരും അവകാശങ്ങൾ നിഷേധിക്കപ്പെട്ടവരുമായ താണജാതിക്കാർക്കായി നിലകൊള്ളുന്ന വ്യക്തിയാണു മാമ്മൻ മാപ്പിളയെന്ന് അച്ഛൻ പറഞ്ഞുതന്നു. പൊതുരംഗത്തേക്കെത്തിയ ശേഷം എക്കാലത്തും അദ്ദേഹം സ്വീകരിച്ച നിലപാട് അതായിരുന്നു.

ശ്രീമൂലം പ്രജാസഭയിൽ മഹാകവി കുമാരനാശാനുമായി അടുത്ത സൗഹൃദം പുലർത്തിയിരുന്നു മാമ്മൻ മാപ്പിള. സഭയ്ക്കകത്തും പുറത്തും സംയുക്ത പ്രക്ഷോഭണത്തെ അദ്ദേഹം സർവാത്മനാ പിന്താങ്ങി. സാംസ്കാരിക രംഗത്തും പിന്നാക്കക്കാരുടെ മുന്നേറ്റമുണ്ടായാലല്ലാതെ കേരളം പ്രബുദ്ധതയിലേക്ക് ഉണരുകയില്ലെന്ന് അദ്ദേഹം ദൃഢമായി വിശ്വസിച്ചു. അതിനായുള്ള പരിശ്രമം പിതൃസഹോദരനായ കണ്ടത്തിൽ വറുഗീസ് മാപ്പിള ഭാഷാപോഷിണി സഭയിലൂടെയും പ്രസിദ്ധീകരണത്തിലൂടെയും നേരത്തേതന്നെ തുടങ്ങിവച്ചിരുന്നു. അതൊരു മഹാപ്രസ്ഥാനമായി വളർത്തുന്നതിൽ മാമ്മൻ മാപ്പിള വഹിച്ച പങ്ക് അതുല്യമാണ്.

### എഴുത്തുകാർക്ക് എന്നും അത്താണി

ഉത്തരവാദ ഭരണത്തിനുവേണ്ടിയുള്ള ജനകീയപ്രക്ഷോഭത്തിന്റെ വാർത്തകൾ മലയാള മനോരമയിൽ വന്നതോടെ തിരുവിതാംകൂർ ദിവാൻ സി. പി. രാമസ്വാമി അയ്യർ രോഷാകുലനായി. ഈ രോഷമാണ് കെ. സി. മാമ്മൻ മാപ്പിള നേതൃത്വം നൽകിയിരുന്ന ട്രാവൻകൂർ നാഷനൽ ആൻഡ് ക്വയിലോൺ ബാങ്ക് തകരാനും മനോരമ പൂട്ടാനും കാരണമായത്. മാമ്മൻ മാപ്പിളയെയും കൂട്ടരെയും തടവിലാക്കാനും സിപിക്കു സാധിച്ചു.

ജയിലിൽ കഴിഞ്ഞ നാളുകളിൽ മാമ്മൻ മാപ്പിള തങ്ങളോടു കാട്ടിയ സൗഹൃദപരമായ നിലപാടുകളെക്കുറിച്ചു കേശവദേവ് എന്നോടു പറഞ്ഞിട്ടുണ്ട്. വായിക്കാൻ പുസ്തകം നൽകുക മാത്രമല്ല അദ്ദേഹം ചെയ്തത്. 'ഓടയിൽ' കഴിയുന്ന എഴുത്തുകാരെ കരകയറ്റി ലോകത്തിനു മുന്നിൽ പ്രദർശിപ്പിച്ചാലല്ലാതെ കേരളത്തിൽ നവോത്ഥാനം സൃഷ്ടിക്കുക സാധ്യമല്ലെന്ന് ആവർത്തിച്ചു പറയുകയും ചെയ്തു. അതിനാവശ്യമായ എല്ലാ സാഹചര്യങ്ങളും പിന്നീട് മനോരമ പ്രസിദ്ധീകരണങ്ങളിലൂടെ ചെയ്തുകൊടുത്തു.

എഴുത്തുകാർക്കും കലാകാരന്മാർക്കും മാമ്മൻ മാപ്പിള എന്നും അത്താണിയായിരുന്നു. നല്ല പ്രതിഫലമാണ് അദ്ദേഹം അവർക്കു നൽകിയിരുന്നത്. തനിക്കു ലഭിച്ച സഹായത്തെക്കുറിച്ചു സെബാസ്റ്റ്യൻ കുഞ്ഞുകുഞ്ഞുഭാഗവതർ ഒരിക്കലെന്നോടു പറഞ്ഞിട്ടുണ്ട്. തന്റെ ആദ്യ കഥകളിലൊന്നായ 'നാടൻ



### കെ. സി. മാമ്മൻ മാപ്പിള: ജീവിതരേഖ

1873 മേയ് 4: ജനനം.

1896-1909: കോട്ടയം എം.ഡി. ഹൈസ്കൂൾ അധ്യാപകനും ഹെഡ്മാസ്റ്ററും. അധ്യാപകജോലിയും മലയാള മനോരമയിലെ പ്രവർത്തനവും ഒരുമിച്ചായിരുന്നെങ്കിലും പിന്നീടു സ്കൂൾ ജോലി ഉപേക്ഷിച്ചു.

1904 ജൂലൈ 6: മലയാള മനോരമ സ്ഥാപകനും പിതൃസഹോദരനുമായ കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെ നിര്യാണത്തെ തുടർന്ന് മനോരമയുടെ പത്രാധിപത്യം ഏറ്റെടുത്തു.

1907: ശ്രീമൂലം പ്രജാസഭയിൽ അംഗമായി. തുടർന്ന് ആറു തവണ കൂടി പ്രജാസഭയിലെത്തി (1908, 1910, 1911, 1915, 1917, 1921).

1912: ട്രാവൻകൂർ നാഷനൽ ബാങ്ക് ചെയർമാൻ.

1922-1925, 1925-1928: തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ അംഗം.

1929 മേയ് 29: അഖില കേരള ബാലജനസഖ്യം രൂപീകരണം.

1937 ഓഗസ്റ്റ് 29: മലയാള മനോരമ ആഴ്ചപ്പതിപ്പിന്റെ പ്രസിദ്ധീകരണം തുടങ്ങി

1938 ജൂൺ 21: ട്രാവൻകൂർ നാഷനൽ ആൻഡ് ക്വയിലോൺ ബാങ്ക് തിരുവിതാംകൂർ ദിവാൻ സി. പി. രാമസ്വാമി അയ്യരുടെ പ്രതികാരനടപടികളുടെ ഭാഗമായി അടച്ചുപൂട്ടുന്നു. സിപിയുടെ രോഷത്തെത്തുടർന്ന് മാമ്മൻ മാപ്പിളയ്ക്കും കുടുംബാംഗങ്ങൾക്കും ഏറെ ദുരിതങ്ങൾ നേരിടേണ്ടിവന്നു.

1938 സെപ്റ്റംബർ 10: തിരുവിതാംകൂറിൽ മലയാള മനോരമയ്ക്കു നിരോധനം. മനോരമ ഓഫിസ് പൂട്ടി മുദ്ര വച്ചു.

1938 സെപ്റ്റംബർ 13: അന്നത്തെ കൊച്ചി രാജ്യത്തിന്റെ ഭാഗമായ കുന്നംകുളത്തുനിന്ന് മനോരമ പ്രസിദ്ധീകരണം തുടങ്ങി. ഒൻപതു മാസത്തിനുശേഷം പ്രസിദ്ധീകരണം നിലച്ചു.

1938 ഒക്ടോബർ 22: കെ.സി. മാമ്മൻ മാപ്പിളയെ അറസ്റ്റ് ചെയ്യുന്നു.

1939: കുറ്റാരോപിതനാക്കി ജയിലിലടച്ചു.

1941 സെപ്റ്റംബർ 11: ജയിൽ മോചനം. 1947 നവംബർ 29: മലയാള മനോരമ പുനഃപ്രസിദ്ധീകരണം.

1954 ജനുവരി 1: ദിവംഗതനായി.

ആത്മകഥ: 'ജീവിതസ്മരണകൾ.'

പ്രേമം' അത്രയേറെ പ്രചാരം നേടിയതു മനോരമയുടെ സഹായത്താലാണെന്ന് എസ്.കെ.പൊറ്റെക്കാട്ട് പറഞ്ഞതും ഓർക്കുന്നു.

ഭാഷാപോഷിണി സഭയിൽ പിന്നാക്കക്കാരായ എഴുത്തുകാരെ മാത്രമല്ല, അവഗണിക്കപ്പെട്ട എഴുത്തുകാരികളെയും പ്രത്യേകമായി ക്ഷണിക്കാൻ മാമ്മൻ മാപ്പിള ശ്രദ്ധിച്ചു. കേരളീയ നവോത്ഥാനത്തിൽ അവരുടെ സംഭാവനകൾക്കു രചനാത്മകമായ പങ്കുണ്ടാകണമെന്ന ദർശനം അദ്ദേഹത്തെ എന്നും നയിച്ചു.

### വ്യവസായ വളർച്ചയിലെ ദീർഘദർശി

വ്യവസായങ്ങൾ വളരാതെ കേരളത്തിന് അഭിവൃദ്ധിയുണ്ടാകില്ലെന്ന ഉൾക്കാഴ്ച മാമ്മൻ മാപ്പിളയുടെ ബലമായിരുന്നു. അദ്ദേഹം സ്വയം ചില വ്യവസായങ്ങൾ തുടങ്ങുകയും അവ വളർത്തിക്കൊണ്ടുവന്നു രാജ്യത്തിന്റെ അഭിവൃദ്ധി വർധിപ്പിക്കാൻ മുൻകയ്യെടുക്കുകയും ചെയ്തു.

കേരളത്തിന്റെ സമഗ്രമായ വികസനത്തിനും മുന്നേറ്റത്തിനും ഇടുക്കി പദ്ധതി അളവില്ലാതെ ഉപകരിക്കുമെന്നു ദീർഘദർശനം ചെയ്യാൻ മാമ്മൻ മാപ്പിളയ്ക്കായി. ആ പദ്ധതി നടപ്പാക്കാനുള്ള സാഹസികമായ പ്രയത്നത്തിൽ അന്നത്തെ ഭരണകൂടം മടുപ്പും അലംഭാവവും കാട്ടിയ സന്ദർഭമുണ്ടായി. അപ്പോൾപോലും അക്ഷീണമായ ശുഭാപ്തിവിശ്വാസത്തോടെ പദ്ധതി പൂർത്തിയാക്കണമെന്ന ആഹ്വാനം ജനഹൃദയങ്ങളിൽ പ്രതിഷ്ഠിക്കാൻ അദ്ദേഹം കാണിച്ച അത്യുത്സാഹം കേരളം എന്നും കൃതജ്ഞതയോടെ ഓർക്കേണ്ടതാണ്. ഇന്നത്തെ കാലത്തുപോലുംൈ വദ്യുതിയുടെ കാര്യത്തിൽ നാം ഏറ്റവുമധികം ആശ്രയിക്കുന്നത് ഇടുക്കി പദ്ധതിയെയാണെന്നു കാണുമ്പോഴാണ് മാമ്മൻ മാപ്പിളയുടെ ഉൾക്കാഴ്ചയും ദീർഘദൃഷ്ടിയും എത്രത്തോളം വിസ്മയകരമാണെന്നു ബോധ്യമാവുക.

### ദിശാബോധമേകിയ ഉൾക്കാഴ്ച

ആദ്യകാലത്തു ബാങ്കിങ്ങിലൂടെ കേരളീയ സമൂഹത്തിനു ദിശാബോധം നൽകിയ പ്രമുഖരിൽ ഒരാളാണു കെ. സി. മാമ്മൻ മാപ്പിള. സി. പി. രാമസ്വാമി അയ്യരുടെ കരാളമായ പ്രതികാരത്തിനു വിധേയനായശേഷവും അദ്ദേഹം ഫീനിക്സ് പക്ഷിയെപ്പോലെ പുതിയ ചൈതന്യത്തോടെ ഉയർത്തെഴുന്നേറ്റതു കേരളം കണ്ടതാണ്.

റബർക്കൃഷിയുടെ പ്രാധാന്യം മാത്രമല്ല, അതുമൂലം കൈവരാവുന്ന വ്യാവസായിക വളർച്ചയും ഒരു പ്രവാചകനെപ്പോലെ ആദ്യം ദർശിച്ചതു മറ്റാരുമല്ല. ഇത് ഇന്നൊരു യാഥാർഥ്യമായി നാം മുന്നിൽ കാണുന്ന കാര്യമാണ്. ലക്ഷക്കണക്കിനു മലയാളി കുടുംബങ്ങളുടെ ഉപജീവനമാർഗമായി റബറും റബറധിഷ്ഠിത വ്യവസായവും വളർന്നു. പരസ്പരം പൊരുത്തപ്പെടാത്തതെന്ന് ആളുകൾ കരുതുന്ന വ്യവസായലോകത്തെയും അക്ഷരലോകത്തെയും സമഞ്ജസമായി സമ്മേളിപ്പിക്കുന്ന ഇന്ദ്രജാലവിദ്യയും അദ്ദേഹത്തിന്റേതായി നാം കണ്ടു. വ്യവസായരംഗത്തു തനിക്കു മാമ്മൻ മാപ്പിളയിൽനിന്നു ലഭിച്ചുകൊണ്ടിരുന്ന സഹായങ്ങളെയും പ്രോൽസാഹനങ്ങളെയുംകുറിച്ചു 'ചന്ദ്രിക സോപ്പ്' സ്ഥാപകൻ സി. ആർ. കേശവൻ വൈദ്യർ ആവർത്തിച്ചു പറയുന്നതിനു ഞാൻ സാക്ഷ്യം വഹിച്ചിട്ടുണ്ട്.

ശ്രീനാരായണ ഗുരുവിനും അദ്ദേഹത്തിന്റെ നാനാവിധമായ പ്രവർത്തനങ്ങൾക്കും മാമ്മൻ മാപ്പിള നൽകിയ പ്രാധാന്യം മറ്റൊരു പത്രാധിപരും നൽകിയിട്ടില്ല. കേരളത്തിൽ കഴിഞ്ഞ നൂറ്റാണ്ടിലുണ്ടായ ഏറ്റവും മഹാനായ വ്യക്തി ശ്രീനാരായണ ഗുരുവാണെന്നു മലയാള മനോരമ അതിന്റെ ശതാബ്ദിവേളയിൽ കണ്ടെത്തിയതു മാമ്മൻ മാപ്പിളയുടെ ദീർഘദർശനത്തിന്റെ തുടർച്ചയായി കാണാം. അത്തരമൊരു വീക്ഷണം മനോരമയിലാണു കേരളീയർ കണ്ടത്. ഗുരുവിന്റെ മഹത്വത്തിലുള്ള വിശ്വാസം മാത്രമല്ല, പിന്നാക്ക സമുദായങ്ങളുടെയും ദലിത് വിഭാഗങ്ങളുടെയും അഭ്യുന്നതികൂടി അതിൽ അദ്ദേഹം ദർശിച്ചിരുന്നു.

മലയാള മനോരമയുടെ പത്രാധിപരെന്ന നിലയിലും മികവുറ്റ പത്രപ്രവർത്തകനെന്ന നിലയിലും മറ്റാർക്കും കിടനിൽക്കാനാകാത്ത സംഭാവനകളാണ് അദ്ദേഹം ലോകത്തിനു നൽകിയത്. അതിന്റെ ഫലമോ? കേരളത്തിന്റെ ബഹുമുഖമായ വളർച്ചയിലും വികസനത്തിലും രചനാത്മകമായ സംഭാവനകൾ നൽകുന്ന വാർത്താമാധ്യമമായി മലയാള മനോരമ മാറി. മാമ്മൻ മാപ്പിളയുടെയും മലയാള മനോരമയുടെയും ആ സംഭാവനകൾ അമൂല്യവും അദ്ഭുതാവഹവുമാണെന്നു ഭാവി ചരിത്രകാരന്മാർ വിധിയെഴുതാതിരിക്കില്ല.



# മലങ്കരസഭയ്ക്കായ് ഉഴിഞ്ഞുവച്ച ജീവിതം

മധ്യതിരുവിതാംകൂറിലെ ഉറച്ച ഓർത്തഡോക്സ് സുറിയാനി കുടുംബത്തിൽ ജനിച്ച കെ.സി. മാമ്മൻ മാപ്പിളയ്ക്കു സഭാസ്നേഹം ജന്മസിദ്ധമായ വികാരം തന്നെയായിരുന്നു.

"മെത്രാൻകക്ഷിയെ എങ്ങനെയെങ്കിലും നേരെ നിർത്തണമെന്നായിരുന്നു എന്റെ അഭിനിവേശലക്ഷ്യം. അതിനാൽ സമുദായത്തിനുവേണ്ടി ഞാൻ മറ്റു സകലതും മറന്ന് തല കീഴായി ചാടുകയാണ് ചെയ്തത്" (*ജീവിതസ്മരണകൾ*, പേജ് 84). സഭാവഴക്കു തുടങ്ങിയതോടെ മനോരമയുടെ പംക്തികൾ ഈ വിഷയങ്ങളെ പരാമർശിച്ചുള്ള ദീർഘ ലേഖനങ്ങൾക്കായി ഉപയോഗിച്ചു.

ജില്ലാക്കോടതിയിൽ ജയിച്ച വട്ടിപ്പണക്കേസ് 1923-ൽ വീരരാഘവ അയ്യങ്കാർ അടങ്ങുന്ന തിരുവിതാംകൂർ ഹൈക്കോടതിയിലെ ഫുൾ ബഞ്ച് അസ്ഥിരപ്പെടുത്തി വിധിച്ചു. ഈ വിധിയെ പരുഷമായി വിമർശിച്ചുകൊണ്ട് മാമ്മൻ മാപ്പിള എഴുതിയ മുഖപ്രസംഗം സഭയ്ക്കു മൃതസഞ്ജീവനിയുടെ ഫലം ചെയ്തു.

1911-ൽ മലങ്കര മെത്രാപ്പോലീത്ത വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് തിരുമേനിയെ പരിശുദ്ധ അബ്ദള്ളാ പാത്രിയർക്കീസ് മുടക്കിയപ്പോൾ മെത്രാപ്പോലീത്തയോടൊപ്പം മാമ്മൻ മാപ്പിള ഉറച്ചുനിന്നു. മുടക്കിനെതിരെ മുഖപ്രസംഗങ്ങൾ എഴുതി.

1912-ൽ മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ പൗരസ്ത്യ കാതോലിക്കാ ആയി ഉയർത്താൻ സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങളും മറ്റു നേതാക്കളും അബ്ദേദ് മശിഹാ പാത്രിയർക്കീസിനോട് അഭ്യർത്ഥിച്ചു. എന്നാൽ മാർ ഈവാനിയോസ് ആദ്യം വിസമ്മതം പ്രകടിപ്പിച്ചു. കെ.സി. മാമ്മൻ മാപ്പിള, ഫാ. പി. . ഗീവർഗീസുമായി (പിന്നീട് ആർച്ച് ബിഷപ് മാർ ഈവാനിയോസ്) ചേർന്ന് നിർബന്ധിച്ചപ്പോൾ മാത്രമാണ് അദ്ദേഹം വഴ

ങ്ങിയത്. ഇതേപ്പറ്റി പി.സി. മാത്യു പുലിക്കോട്ടിൽ രചിച്ച *കെ.സി. മാമ്മൻ മാപ്പിളയുടെ ജീവിത ദർശനം* എന്ന പുസ്തകത്തിൽ പറയുന്നത് ഇപ്രകാരമാണ്.– "മാമ്മൻ മാപ്പിള ഫാ. പി.ടി. ഗീവർഗീസിനെയും കൂട്ടി മണ്ണത്തൂർ പള്ളിയിൽ പോയി മാർ ഈവാനിയോസ് തിരുമേനിയെ കണ്ട് കാതോലിക്കാസ്ഥാനം തീർച്ചയായും സ്വീകരിക്കണമെന്ന് അപേക്ഷിച്ചു. ...മാമ്മൻ മാപ്പിളയുടെ വാക്കു കേട്ടാണ് അദ്ദേഹം കാതോലിക്കാസ്ഥാനം ഏൽക്കാൻ ധൈര്യപൂർവം പുറപ്പെട്ടതെന്ന് അക്കാലത്തെ സ്ഥിതിഗതികൾ അറിയുന്നവർ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതോടെയാണ് മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപനത്തിന് വഴിയൊരുങ്ങിയത്."

മലങ്കരസഭാ സംരക്ഷകസംഘം രൂപീകരിച്ച് അതിന്റെ ആഭിമുഖ്യത്തിൽ സംരക്ഷകൻ എന്ന പ്രസിദ്ധീകരണം ആരംഭിക്കുന്നതിനു ചുക്കാൻ പിടിച്ചത് മാമ്മൻ മാപ്പിള തന്നെ. ജാത്യാഭിമാനി എന്ന ലഘുലേഖയുടെ ഉപജ്ഞാതാവും അദ്ദേഹമായിരുന്നു.

സമുദായക്കേസ് ഹൈക്കോടതിയിൽ തോറ്റ അവസരത്തിലും (1951) വിശ്വാസികൾക്ക് ആത്മവിശ്വാസം വളർത്തുന്ന വിധത്തിലുള്ള ലേഖനങ്ങൾ അദ്ദേഹം മനോരമയിൽ എഴുതി. ഈ അവസരത്തിൽ സഭയുടെ ആസ്ഥാനമായ പഴയ സെമിനാരിയിൽനിന്ന് കാതോലിക്കാ ബാവാ താമസം മാറ്റേണ്ടിവരുമെന്നു കരുതി ദേവലോകത്ത് പുതിയ ആസ്ഥാനം വാങ്ങുന്നതിനു മുൻകൈയെടുത്തത് മാമ്മൻ മാപ്പിളയായിരുന്നു. അറുപതാണ്ടുകൾക്കുമുമ്പ്, മൂന്നു ദിവസം കൊണ്ട് ഒന്നരലക്ഷം രൂപ പിരിച്ചെടുക്കാനുള്ള അസാമാന്യ വൈഭവം കാണിച്ചു.

സഭ വകയായി ഒരു കോളജ് എന്നുള്ളത് മാമ്മൻ മാപ്പിളയുടെ ചിരകാല സ്വപ്നമായിരുന്നു. 1901–ൽ കോട്ടയം എം.ഡി. സെമിനാരി സ്കൂളിനെ കോളജ് ആക്കി വളർത്തിയെടുക്കുക എന്ന ലക്ഷ്യത്തിൽ ഒരു ഷോടതി (ലോട്ടറി) നടത്തി നല്ല ഒരു തുക സമാഹരിച്ചെങ്കിലും ചിലരുടെ നിലപാടുമാറ്റം മൂലമാണ് അതു നടക്കാതെ പോയത്. പിന്നീട് ആ തുക എം.ഡി. സെമിനാരിയുടെ പുരോഗതിക്കുവേണ്ടി വിനിയോഗിക്കുകയായിരുന്നു.

പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് സ്ഥാപിക്കുന്നതിലും മാമ്മൻ മാപ്പിള നിർണ്ണായക പങ്കുവഹിച്ചു. 1952 ഓഗസ്റ്റ് രണ്ടിന് കോളജ് ഉദ്ഘാടനം ചെയ്തെങ്കിലും അതിന്റെ സാമ്പത്തിക പ്രതിസന്ധി തരണം ചെയ്യാൻ മാമ്മൻ മാപ്പിളയും ഇ. ജോൺ ഫിലിപ്പോസും ചേർന്ന് പണപ്പിരിവ് നടത്തി.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും മലയാള മനോരമയും തമ്മിലുള്ള ബന്ധം അഭേദ്യമാണ്. മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനി പഴയ ഏലിയാ ചാപ്പലിനോട് അനുബന്ധിച്ചുണ്ടായിരുന്ന ബംഗ്ലാവ് മനോരമ കമ്പനിയുടെ പ്രവർത്തനത്തിന് സ്ഥാപകനായ വർഗീസ് മാപ്പിളയ്ക്കു വിട്ടുകൊടുക്കുകയായിരുന്നു. വറുഗീസ് മാപ്പിള ആദ്യം അച്ചടി ശാലയും താമസസ്ഥലവുമായി ഉപയോഗിച്ചിരുന്നത് ഈ കെട്ടിടമാണ്.

*(കടപ്പാട്: കെ. സി. മാമ്മൻ മാപ്പിള ചരമ വജ്രജൂബിലി സ്മരണിക*, 2013)

❑



പ്രശസ്ത മലയാള ചലച്ചിത്ര നടൻ ലാലു അലക്സ് പരുമല ആശുപത്രി സന്ദർശിച്ചു. ആശുപത്രി CEO ഫാ. എം. സി. പൗലോസ് ഷാൾ അണിയിച്ച് സ്വീകരിച്ചു.

## കെ. പി. ഫിലിപ് കോറെപ്പിസ്കോപ്പാ അന്തരിച്ചു



മലങ്കരസഭയിലെ സീനിയർ വൈദികനും മല്ലപ്പള്ളി നെല്ലിമൂട് സെന്റ് മേരീസ് ബഥനി ഓർത്തഡോക്സ് ഇടവകാംഗവുമായ തേക്കുങ്കൽ കെ. പി. ഫിലിപ് കോർ–എപ്പിസ്കോപ്പാ അന്തരിച്ചു. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, എബ്രഹാം മാർ എപ്പിഫാനിയോസ് എന്നിവർ നെല്ലിമൂട് പള്ളിയിൽ നടന്ന സംസ്കാര ശുശ്രൂഷകൾക്ക് പ്രധാന കാർമ്മികത്വം വഹിച്ചു.

## ഓർമ്മചിത്രങ്ങൾ



പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ, പ. ബസേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ, പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ എന്നീ കാതോലിക്കാമാർ ഒരേ ഫ്രെയിമിൽ.

## മാത്യു വീരപ്പള്ളി അന്തരിച്ചു



അടൂർ: പ്രമുഖ ബിൽഡറും, സി.എം.പി. സംസ്ഥാന കൗൺസിൽ അംഗവുമായ പന്നിവിഴ വീരപ്പള്ളിൽ മാത്യു വീരപ്പള്ളി (63) അന്തരിച്ചു. അടൂർ നഗര സഭ കൗൺസിലർ, ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റി അംഗം, സെന്റ് സിറിൽസ് കോളേജ് ഗവേണിംഗ് ബോർഡ് മെമ്പർ, കെ.എസ്.സി, യൂത്ത് ഫ്രണ്ട്, കേരള കോൺഗ്രസ് (ബി) ജില്ലാ പ്രസിഡന്റ്, അടൂർ ക്ഷീര വ്യവസായ സഹകരണ സംഘം പ്രസിഡന്റ്, അടൂർ അർബൻ ബാങ്ക് ഡയറക്ടർ ബോർഡ് അംഗം, സംസ്ഥാന മാർക്കറ്റിങ് ഫെഡറേഷൻ ഡയറക്ടർ ബോർഡ് അംഗം, ലാൻഡ് ഡെവലപ്പ്മെന്റ് കോർപറേഷൻ ബോർഡ് അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. സംസ്കാരം 08.05.2023–ന് കണ്ണംകോട് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നടന്നു.

Church Calendar

# "Life Sown and the Harvest Life"



## (Third Sunday after the New Sunday) John 4:31-38

**Fr. Geevarghese Thomas**

One of the uniqueness of Jesus' teachings was His use of parables and metaphors to teach things pertaining to Eternal Life and the Kingdom of God. This passage records some metaphors intended to teach the disciples about their nature of ministry to tend and cater the flock of God. "I sent you to reap what you have not worked for" (John 4:38). To reap, gather and suffice is the nature of the ministry of the disciples towards humankind, for which Christ has laboured through His Incarnation, Baptism, Teachings, Signs, Miracles, Suffering, Crucifixion, Death, Burial and all the way till glorious Resurrection and Ascension. All the laws and prophesies fulfilled in Jesus Christ's being. And all of Christ's economy was the labour to harvest the eternal crop of eternal life for the Church, which is to be restored in the Paradisiacal nature. How does the Church in relation with Christ grow in the Paradisiacal nature?

**Reflections**

**1. Obedience! - The "food of Christ" to nourish the Church with "Life".**

"My food, said Jesus, is to do the will of him who sent me and to finish his work" (John 4:34). The summit of Jesus' humility was obedience to the point of death on cross. This virtue of obedience imparts the gift of identifying and manifesting oneself in the Paradisiacal essence. As Christ the "Tree of Life" in Eden was concealed, and later through His obedience was manifested and identified as the fulfilled Tree of Life, through His sacrifice on the Cross. When humankind through disobedience lost the dwelling in the Shekinah of God, it was again restored through the obedience of the most humble virgin! The obedience of Mary literally made God dwell in her and she portrays the prototype of humankind before fall, i.e. residing in the Glory and Life of the Paradise. Interestingly, the fruit (food) which was neglected then, became incarnate and sacrificed Himself to be the Food for Life Eternal. And the restricted fruit (food) which was chosen and accepted then, led to the spiritual death (expulsion from the Paradise). "But you must not eat from the tree of the knowledge of good and evil, for when you eat from it you will certainly die" (Genesis 2:17). Jesus Christ, the Son of God, took the human likeness to annihilate the root temptation (desire), leading to the spiritual death by obeying Satan. The first Adam sinned through disobedience, by accepting the offer of Satan. The second Adam, who is Jesus Christ absolved the very effect of the past, by disobeying Satan. Lord Jesus not just displaced the significance of food through His answer, rather He secretly highlights the virtue of obeying the "Word of God" as the actual food. "Jesus answered, It is written: Man shall not live on bread alone, but on every word that comes from the mouth of God" (Matthew 4:4). Jesus deliberately used this written words of the scripture (Deuteronomy 8:3) to sabotage Satan and all his iniquitous moves which brings us spiritual death. Later, Jesus Himself gives a new command on obedience - "If you love me, keep my commands. And I will ask the Father, and he will give you another advocate to help you and be with you forever— the Spirit of truth...Anyone who loves me will obey my teaching. My Father will love them, and we will come to them and make our abode with them" (John 14:15,16,23). This abode of the Father, the Son and the Holy Spirit in our humble life is the Paradise restored in our being! And this abode is fulfilled in obeying and partaking sacramentally the Logos - the Word Incarnate. The gift of the Holy Spirit is the life sown in our spiritual birth. And this life sown must be led and laboured in obedience to reap the harvest of Eternal Life.

The Christendom today is accepting wide range of modifications in the path of modern trends and convenience. We must have a check measure, whether am I leading an obedient life towards harvesting the Eternal Life or in contrary harvesting spritual death. In our spiritual warfare, we must be aware of the "food" (desires, comforts, pride etc) leading us to death and the "food" (humility, obedience, reconciliation etc) leading us to the eternal life. The obedience of Christ ultimately made Himself manifest as the fruit of the Tree of Life. The Church must receive this fruit (contemplating and practicing the Word of God and partaking the Body and Blood of Christ) in pure obedience to make itself an abode for the Divine Shekinah as in Paradise.

**Conclusion**

One who believes in Christ, must encompass wholly the teachings and traditions of Christianity in his/her mind. In the modern and post modern age of reasoning, the rational mind has become a powerful instrument to catalyse the Christendom with alterations in Apostolic teachings. In Bhagavad Gita, there are few lines highlighting the nature of human mind- *chañchalaA hi mana% k[ichGa pramâthi balavad d[i*

*ham tasyâhaA nigrahaA manye vâyoriva su-duchkaram* (6.34)

Meaning - The mind is very restless, turbulent, strong and obstinate, O Krishna. It appears to me that it is more difficult to control than the wind. Swami Mukundananda gives a commentary on this verse- The mind is restless because it keeps flitting in different directions, from subject to subject. It is turbulent because it creates upheavals in one's consciousness, in the form of hatred, anger, lust, greed, envy, anxiety, fear, attachment, etc. It is strong because it overpowers the intellect with its vigorous currents and destroys the faculty of discrimination. The mind is also obstinate because when it catches a harmful thought, it refuses to let go, and continues to ruminate over it again and again, even to the dismay of the intellect. Thus enumerating its unwholesome characteristics, Arjun declares that the mind is even more difficult to control than the wind. It is a powerful analogy for no one can ever think of controlling the mighty wind in the sky. Arjun, thus seeks help from Krishna to control his mind.

In Christian Theology, the term *theosis* (deification) is more or less associated with the mind. The justification through acquiring the "mind of Christ" (Philippians 2:5) is the deification of our humble lives. And the consequence of our deification must be the edification of the Church, just as Christ's obedience edified and nourished the whole Church with the Eternal Life. This "mind of Church" *(phronema ekklesia)* can be actualised only through making abode with the Godhead, through obeying Christ's commands and envisage the harvest of Eternal Life. This is what we are reminded- "Set your minds on things above, not on earthly things. For you died, and your life is now hidden with Christ in God. When Christ, who is your life, appears, then you also will appear with him in glory" (Colossians 3:2-4). Christ is the Life we must harvest through the life sown in us! May God bless us.

◆



പ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അഭി സഖറിയാ മാർ അന്തോനിയോസിനെ മല്ലപ്പള്ളി ആനിക്കാട് മാർ അന്തോനിയോസ് ദയറായിൽ സന്ദർശിച്ചു.



ഇന്ത്യയിലെ ക്രൈസ്തവ സഭകളുടെ സംയുക്ത വേദിയായ നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് ഇൻ ഇന്ത്യ (NCCI) പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ട ഡോ. ഗീവർഗീസ് മാർ യൂലിയോസിന് ബി.ജെ.പി. നേതാവ് എൻ. ഹരി ആശംസകൾ അറിയിക്കുന്നു.




## സഭാഭരണഘടനകൾ ഓൺലൈനിൽ*

1. Draft Constitution by T. Joseph
   https://archive.org/details/draft-constitution-t-joseph
2. Draft Constitution by O. M. Cherian
   https://archive.org/details/draft-mosc-constitution
3. Constitution (1934 )
   https://archive.org/details/1934_MOS_constitution
4. Constitution (1959)
   https://archive.org/details/1959MOSCConstitution/
5. Constitution (1967)
   https://archive.org/details/1934constitution1967edition
6. Constitution (2007)
   https://archive.org/details/moscconstitution2007
7. Constitution (2012)
   https://mosc.in/downloads/mosc-constitution
8. Constitution of the Church in English
   https://mosc.in/downloads/mosc-constitution

* ഒന്നു മുതൽ ആറു വരെയുള്ള മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടനയുടെ ഡ്രാഫ്റ്റുകളും വിവിധ പതിപ്പുകളും ചരിത്ര ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാട് സമാഹരിച്ച് സ്കാൻ ചെയ്ത് പബ്ലിക് ഡോക്യുമെന്റുകളായി ഓൺലൈനിൽ ലഭ്യമാക്കിയിരിക്കുന്നവയാണ്.

## പരുമല ആശുപത്രിയിൽ സൗജന്യ താക്കോൽദ്വാര ഹെർണിയ നിർണയ ക്യാമ്പ് മെയ് 8 മുതൽ 13 വരെ

പരുമല: ക്യാമ്പിൽ പങ്കെടുക്കുന്നവർക്ക് സൗജന്യ കൺസൾട്ടേഷനോടൊപ്പം അൾട്രാ സൗണ്ട് ഹെർണിയ സ്ക്രീനിങ് തികച്ചും സൗജന്യമായിരിക്കും. USG Abdomen, CT സ്കാൻ എന്നിവയ്ക്ക് 25% നിരക്കിൽ, ക്യാമ്പിൽ പങ്കെടുക്കുന്നവരിൽ ശസ്ത്രക്രിയ ആവശ്യമുള്ളവർക്ക് 50% ത്തോളം ഇളവ് ഉണ്ടായിരിക്കുന്നതാണ്.

കേരളത്തിലെ മികച്ച താക്കോൽദ്വാര ഉദര ശസ്ത്രക്രിയ വിദഗ്ധനും റോബോട്ടിക് സർജനുമായ ഡോ. അരുൺ എസ് നായർ (MBBS, MS, FNB (MAS), FALS ROBOTIC, FACS, FMAS, FIAGES), ഡോ. ഷഫീർ എം ഷാഫിയുമാണ് ക്യാമ്പിന് നേതൃത്വം നൽകുന്നത്. മുൻകൂട്ടി ബുക്ക് ചെയ്യുവാനായി 079025 21747 എന്ന നമ്പറിൽ ബന്ധപ്പെടുക.



പ്രവാസി മലയാളി വെൽഫെയർ അസോസിയേഷൻ സംസ്ഥാന സമ്മേളനത്തിൽ കോട്ടയം മാമ്മൻ മാപ്പിള ഹാളിൽ തിരുവഞ്ചൂർ രാധാകൃഷ്ണൻ MLA ദേശാഭിമാനി ചീഫ് റിപ്പോർട്ടർ ബിജി കുര്യന് ബെസ്റ്റ് റിപ്പോർട്ടർ അവാർഡ് സമ്മാനിക്കുന്നു. കോട്ടയം ഭദ്രാസനത്തിലെ കൂരോപ്പട പള്ളി ഇടവകാംഗമാണ്.




## ப. വട്ടശേരിൽ തിരുമേനിയുടെ മുടക്ക് തീർത്തുവെന്ന് പാത്രിയർക്കീസ് വിഭാഗം കോടതിയിൽ

"12. മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ മുടക്കു സിവിൾ കോടതിയാൽ അസ്ഥിരപ്പെടുത്തപ്പെട്ടു എങ്കിലും വിശുദ്ധ അന്ത്യോക്യാ പാത്രിയർക്കീസ് ബാവായിൽ നിന്ന് ഉണ്ടായിട്ടുള്ള മുടക്ക് ആ തിരുമേനി തന്നെ മാറ്റാതെ അതു നിമിത്തമുണ്ടായിട്ടുള്ള ആത്മീയ മാലിന്യത്തിനു നീക്കം വരുന്നതല്ലെന്നു മലങ്കരസഭയ്ക്കെന്നപോലെ മെത്രാപ്പോലീത്തായ്ക്കും ഉണ്ടായിരുന്ന വിശ്വാസം നിമിത്തം അന്ത്യോക്യായിലെ വിശുദ്ധ മോറാൻ മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസുകൊണ്ട് 1106-ൽ ഇവിടെ എഴുന്നെള്ളിയ സമയം മെത്രാപ്പോലീത്താ അദ്ദേഹത്തെ സമീപിച്ചു മുടക്കു തീർക്കണമെന്ന് അപേക്ഷിച്ചതനുസരിച്ച് അദ്ദേഹം മുടക്കു തീർക്കുകയും വിവരത്തിനു പള്ളികളിലേക്കു കല്പന അയക്കുകയും ചെയ്തിട്ടുള്ളതാകുന്നു."



പ. വട്ടശേരിൽ തിരുമേനിയുടെ മുടക്ക് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് തീർത്തു പള്ളികൾക്ക് കല്പന അയച്ചുവെന്ന് 1937-ൽ കോട്ടയം ജില്ലാ കോടതിയിൽ കൊടുത്ത കേസിന്റെ പത്രികയിൽ പാത്രിയർക്കീസ് വിഭാഗം പറയുന്നു. *മലങ്കരസഭാതർക്കം: എന്താണ് സത്യം?*, ഡെറിൻ രാജു, സോഫിയാ ബുക്സ്, കോട്ടയം, 2020, പേജ് 249-250)



## മലങ്കരസഭാ ഭരണഘടന: ചരിത്രം, രേഖകൾ, ഭേദഗതികൾ

(പരിഷ്ക്കരിച്ച രണ്ടാം പതിപ്പ്)

ഡെറിൻ രാജു

പ്രായോഗികതലത്തിൽ മലങ്കരസഭാ ഭരണഘടനയെക്കുറിച്ച് ഉണ്ടായേക്കാവുന്ന നിരവധി സംശയങ്ങൾക്ക് ഉത്തരങ്ങൾ ഉൾപ്പെടെ ശ്രദ്ധേയമായ പല കൂട്ടിച്ചേർക്കലുകൾ പുതിയ പതിപ്പിലുണ്ട്. സഭാഭരണഘടനയ്ക്കുള്ളിൽ നിന്നുകൊണ്ട് ഇടവകഭരണം എങ്ങനെ നിർവഹിക്കാം എന്ന ചെങ്ങന്നൂരിൻറെ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ശ്രദ്ധേയമായ കൈപ്പുസ്തകം, സഭാചരിത്രകാരനായ ഡോ. എം. കുര്യൻ തോമസ്, സഭാചരിത്ര ഗവേഷകനും സഭാഭരണഘടനാ പഠിതാവുമായ വർഗീസ് ജോൺ തോട്ടപ്പുഴ എന്നിവരുടെ സുപ്രധാന ലേഖനങ്ങൾ എന്നിവ അനുബന്ധത്തിൽ.

**456 പേജുകൾ, വില: 350 രൂപ**

രജിസ്റ്റേർഡ് തപാലിൽ പുസ്തകം വീട്ടിൽ ലഭിക്കുവാൻ ബന്ധപ്പെടുക.

**Joice Thottackad, Sophia Books, Kottayam 686001**
**Mobile/WhatsApp 7012270083**

## മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ബാലസമാജത്തിന് പുതിയ സാരഥികൾ



ഫാ. ചെറിയാൻ ജേക്കബ്



ഫാ. ജിം എം. ജോർജ്ജ്

കോട്ടയം: അഖില മലങ്കര ബാലസമാജം വൈസ് പ്രസിഡന്റായി തിരുവല്ല തിരുമൂലപുരം മൈലകാലിൽ **ഫാ. ചെറിയാൻ ജേക്കബിനെയും** (വികാരി, വേങ്ങൽ ബഥനി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി), ജനറൽ സെക്രട്ടറിയായി ഓമല്ലൂർ മാത്തൂർ മലയിൽപറമ്പിൽ **ഫാ. ജിം എം. ജോർജിനെയും** (അസിസ്റ്റന്റ് വികാരി, കൊടുമൺ സെന്റ് ബഹനാൻ ഓർത്തഡോക്സ് പള്ളി) കേന്ദ്ര പ്രസിഡന്റ് ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ നിയമിച്ചു.